൨൨ തന്നെ* എന്നാറെ യെശു തിരിഞ്ഞ അവളെ കണ്ടിട്ട
മകളെ ധൈൎയ്യമായിരിക്ക നിന്റെ വിശ്വാസം
നിന്നെ രക്ഷിച്ചു എന്ന പറഞ്ഞു അന്നുമുതൽ ആ സ്ത്രീ
൨൩ രക്ഷപ്പെട്ടിരുന്നു* പിന്നത്തെതിൽ യെശു പ്രമാ
ണിക്കുടെ ഭവനത്തിങ്കൽ വന്ന വാദ്യക്കാരെയും നില
൨൪ വിളിക്കുന്ന ജനസംഘത്തെയും കണ്ടിട്ട* അവരൊട്ട
പറഞ്ഞു മാറി പൊകുവിൻ എന്തുകൊണ്ടെന്നാൽ
൨൫ ബാലസ്ത്രീ മരിച്ചില്ല ഉറങ്ങുന്നത്രെ അവരവനെ പ
രിഹസിച്ചു* പിന്നെ ജനസംഘം പുറത്താക്കപ്പെട്ടതി
ന്റെ ശെഷം അവനകത്ത പ്രവെശിച്ച അവളുടെ
൨൬ കൈപിടിച്ചു അപ്പൊൾ ബാലസ്ത്രീ എഴുനീറ്റിരുന്നു*
പിന്നെ ഈ കീൎത്തി ആ ദെശത്തിലെല്ലാം പരന്നു*
൨൭ പിന്നത്തെതിൽ യെശു അവിടെനിന്ന പുറപ്പെ
ട്ട പൊകുമ്പൊൾ രണ്ടു കുരുടരവന്റെ പിന്നാലെ ചെ
ന്ന ദാവീദിന്റെ പുത്ര ഞങ്ങളുടെമെൽ കരുണ
൨൮ ഉണ്ടാകെണമെ എന്ന ഒച്ചവിളിച്ചു പറഞ്ഞു*
അവൻ ഭവനത്തിങ്കൽ വന്നപ്പൊൾ ആ കുരുടരവന്റെ
അടുക്കൽ വന്നു യെശുവും ഇതിനെ ചെയ്വാൻ എ
നിക്ക കഴിയുമെന്ന നിങ്ങൾ വിശ്വസിക്കുന്നുവൊ എ
ന്ന അവരൊട്ട പറഞ്ഞു അതെ കൎത്താവെ എന്നവര
൨൯ വനൊട്ട പറഞ്ഞു* അപ്പൊൾ അവനവരുടെ കണ്ണുകളെ
തൊട്ടു നിങ്ങളുടെ വിശ്വാസത്തിൻ പ്രകാരം നിങ്ങൾ

ക്ക ഭവിക്കട്ടെ എന്നു പറഞ്ഞു* അപ്പൊൾ അവരുടെ ക -
ണ്ണുകൾ തുറക്കപ്പെട്ടു പിന്നെ യെശു ഒരുത്തനുമിതി
നെ അറിയരുതെന്നു നൊക്കികൊൾവിനെന്നു അവ
രൊടുറപ്പായിട്ടു കല്പിച്ചു* എന്നാൽ അവർ പുറപ്പെട്ടു -
പൊയിട്ടു ആ ദെശത്തിലെല്ലാം അവനെ കീർത്തി
പ്പെടുത്തുകയും ചെയ്തു*

പിന്നത്തെതിലവർ പുറപ്പെട്ടപ്പൊൾ കണ്ടാലും അ -
വർ പിശാച ബാധിച്ചവനായി ഊമയായുള്ളൊ
രു മനുഷ്യനെ അവന്റെ അടുക്കൽ കൊണ്ടുവന്നു* പി -
ന്നെ പിശാച പുറത്താക്കി കളയപ്പെട്ടതിന്റെ ശെ
ഷം ഊമയായവൻ സംസാരിച്ചു ഒരുനാളും ഇപ്ര
കാരം ഇസ്രാഎലിൽ കാണുക ഉണ്ടായിട്ടില്ലെന്നു
ജനസംഘങ്ങൾ പറഞ്ഞാശ്ചര്യപ്പെട്ടു* എന്നാൽ അവ -
ൻ പിശാചുകളുടെ പ്രമാണിയെക്കൊണ്ട പിശാചു
കളെ പുറത്താക്കുന്നു എന്നു പറിശെന്മാർ പറഞ്ഞു*

പിന്നത്തെതിൽ യെശു സകല നഗരങ്ങളിലും -
ഗ്രാമങ്ങളിലും അവരുടെ സഭകളിലുപദെശിക്കുക
യും രാജ്യത്തിന്റെ എവൻഗെലിയൊനെ പ്രസ്താ
വിക്കുകയും ജനങ്ങളിലുള്ള സകല രൊഗത്തെയും
സകല കഷ്ടത്തെയും സൌഖ്യമാക്കുകയും ചെയ്തുംകൊ
ണ്ടു സഞ്ചരിച്ചിരുന്നു* എന്നാൽ അവൻ ജനസംഘങ്ങ -
ളെ കണ്ടാറെ അവർ എടയനില്ലാത്ത ആടുകളെ പൊ

പൊലെ തളൎന്നവരായും ചിന്നപ്പെട്ടവരായുമിരുന്നതു
൩൰൭ കൊണ്ടു അവനവൎക്കായിക്കൊണ്ടു മനസ്സാൎദ്രപ്പെട്ടിരുന്നു*
അപ്പൊളവൻ തന്റെ ശിഷ്യന്മാരൊടു പറഞ്ഞു കൊ
൩൰൮ യിത്ത വളരെയുണ്ടു എന്നാലൊ വെലക്കാറർ ചുരുക്ക
മാകുന്നു* അതു കൊണ്ടു കൊയിത്തിന്റെ എജമാ
നനൊടു അവൻ വെലക്കാറരെ തന്റെ കൊയിത്തി
ന്ന പറഞ്ഞയക്കെണമെന്ന അപെക്ഷിച്ചുകൊൾവിൻ*

൰ അദ്ധ്യായം.

൧ പിന്നെ അവൻ തന്റെ പന്ത്രണ്ടു ശിഷ്യന്മാരെ അട്ടു
ക്കൽ വിളിച്ചിട്ടു അശുദ്ധമുള്ള ആത്മാക്കളുടെമെൽ
അവരെ പുറത്താക്കുവാനും സകല രൊഗങ്ങളെയും
സകല കഷ്ടങ്ങളെയും സൌഖ്യപ്പെടുത്തുവാനും അവൎക്ക
൨ ധികാരത്തെ കൊടുത്തു* വിശെഷിച്ച പന്ത്രണ്ട അ
പ്പൊസ്തൊലന്മാരുടെ നാമങ്ങളിവകളാകുന്നു ശീമൊൻ
പത്രൊസ എന്ന പറയപ്പെട്ട ശിമെയൊനും അവന്റെ
സഹൊദരനായ അന്ത്രെയൊസും സബെദിയുടെ പുത്ര
നായ യാക്കൊബും അവന്റെ സഹൊദരനായ യൊ
൩ ഹന്നാനും* ഫിലിപ്പൊസും ബറെത്തൊലൊമായിയും
തൊമാസും ചുങ്കക്കാരനായ മത്തായിയും അല്പായിയു
ടെ പുത്രനായ യാക്കൊബും തദ്ദായിയെന്ന മറുനാമമുള്ള
൪ ലെബ്ബായും* കനാനായക്കാരനായ ശിമെയൊനും അവ
നെ കാണിച്ചുകൊടുത്തവനുമായ യെഹൂദാ ഇസ്കറിയൊ

യൊത്തും* ഈ പന്ത്രണ്ടു പെരെ യെശു അയച്ച അവ ൫
രൊടു കല്പിച്ചതെന്തെന്നാൽ നിങ്ങൾ പുറജാതിക
ളുടെ വഴിയിലെക്ക പൊകരുത ശമറിയക്കാരുടെ
ഒരു നഗരത്തിങ്കലെക്ക പ്രവെശിക്കയുമരുത* എന്നാ ൬
ൽ ഇസ്രായെൽ ഭവനത്തിന്റെ നഷ്ടമായിട്ടുള്ള ആടു
കളുടെ അടുക്കൽ പ്രത്യെകമായിട്ട പൊകുവിൻ* ൭
നിങ്ങൾ പൊകുമ്പൊൾ സ്വൎഗ്ഗരാജ്യം സമീപമായിരി
ക്കുന്നു എന്ന പറഞ്ഞ പ്രസ്താവിക്കയും ചെയ്വിൻ* ൮
വ്യാധിക്കാരരെ സൗഖ്യം വരുത്തുവിൻ കുഷ്ഠരൊഗി
കളെ ശുദ്ധമാക്കുവിൻ മരിച്ചവരെ എഴുന്നെ
ല്പിപ്പിൻ പിശാചുകളെ പുറത്താക്കുവിൻ നിങ്ങൾ
വെറുതെ ലഭിച്ചു വെറുതെ കൊടുത്തുകൊൾവിൻ* ൯
നിങ്ങളുടെ മടിശീലകളിൽ സ്വൎണ്ണത്തെ എങ്കിലും
വെള്ളിയെ എങ്കിലും ചെമ്പിനെ എങ്കിലും* വ ൧൦
ഴിക്ക പൊകണ്ണത്തെ എങ്കിലും രണ്ടു കുപ്പായങ്ങളെ
എങ്കിലും പാദരക്ഷകളെ എങ്കിലും വടിയെ എ
ങ്കിലും സമ്പാദിക്കാതെ ഇരിപ്പിൻ എന്തുകൊ
ണ്ടെന്നാൽ പ്രവൃത്തിക്കാരൻ തന്റെ ആഹാരത്തിന്ന യൊ
ഗ്യനാകുന്നു*

പിന്നെയും എതു നഗരത്തിങ്കലെക്കെങ്കിലും ഗ്രാ ൧൧
മത്തിങ്കലെക്കെങ്കിലും നിങ്ങൾ പ്രവെശിക്കുന്നുവൊ
അതിലാര യൊഗ്യനാകുന്നു എന്ന വിചാരണ ചെ

ട്ടിൻ നിങ്ങൾ പുറപ്പെട്ടുപൊകുവൊളം അവിടെ പാ
൧൨ ൎക്കുകയും ചെയ്വിൻ* നിങ്ങൾ ഒരു ഭവനത്തിങ്കലെക്കു
൧൩ പ്രവെശിക്കുമ്പൊൾ അതിനെ സല്ക്കരിപ്പിൻ* ആ ഭ
വനവും യൊഗ്യമാകുന്നു എങ്കിൽ നിങ്ങളുടെ സമാ
ധാനമതിന്മെൽ വരട്ടെ എന്നാൽ അതു യൊഗ്യമാകു
ന്നില്ലെങ്കിൽ നിങ്ങളുടെ സമാധാനം നിങ്ങളുടെ
൧൪ അടുക്കൽ തിരിച്ചുവരട്ടെ* ആരെങ്കിലും നിങ്ങളെ
സ്വീകരിക്കാതെയും നിങ്ങളുടെ വചനങ്ങളെ കെ
ൾക്കാതെയുമിരിക്കുമൊ ആ ഭവനത്തിങ്കൽനിന്നെ
ങ്കിലും നഗരത്തിങ്കൽനിന്നെങ്കിലും നിങ്ങൾ പുറപ്പെ
ട്ടിട്ടു നിങ്ങളുടെ പാദങ്ങളിലുള്ള പൂളിയെ കുടഞ്ഞു
൧൫ കളവിൻ* വിധിദിവസത്തിങ്കൽ ആ നഗരത്തിന്നെ
ക്കാൾ സൊദൊമും ഗൊമൊറായും എന്ന ദെശത്തി
ന്ന ഏററവുമനുഭവമുണ്ടാകുമെന്ന ഞാൻ സത്യമായിട്ട
നിങ്ങളൊട്ടു പറയുന്നു*
൧൬ കണ്ടാലും ഞാൻ നിങ്ങളെ ആടുകളെപ്പൊലെ
ചെന്നാക്കളുടെ മദ്ധ്യത്തിങ്കലയക്കുന്നു അതുകൊണ്ടു
പാമ്പുകളെപ്പൊലെ ബുദ്ധിയുള്ളവരായും പ്രാവുക
൧൭ ളെപ്പൊലെ കപടമില്ലാത്തവരായുമിരിപ്പിൻ* എന്നാ
ൽ മനുഷ്യരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ എന്തു
കൊണ്ടെന്നാലവർ വിസ്താരസഭകൾക്ക നിങ്ങളെ
ഏല്പിക്കുകയും അവരുടെ സഭകളിൽ നിങ്ങളെ

ള വാറുകൊണ്ടടിക്കയും ചെയ്യും* വിശെഷിച്ച ൰൮
ഞാൻ നിമിത്തമായിട്ടു നിങ്ങൾ നാട്ടുവാഴികളുടെ
യും രാജാക്കന്മാരുടെയും മുമ്പാകെ അവൎക്കും മറ്റുജാതിക
ൾക്കും ഒരു സാക്ഷിയായിട്ടു കൊണ്ടുപോകപ്പെട്ടുവരാ
കും* എന്നാൽ അവർ നിങ്ങളെ ഏല്പിക്കുമ്പൊൾ നി ൰൯
ങ്ങളെങ്ങനെയൊ എന്തിനെയൊ പറയെണ്ടുന്നതെന്ന
വിചാരപ്പെടരുത എന്തുകൊണ്ടെന്നാൽ നിങ്ങൾ പറ
യെണ്ടുന്നത അന്നെരത്തിങ്കൽ നിങ്ങൾക്ക നൽകപ്പെ
ട്ടും* എന്തുകൊണ്ടെന്നാൽ പറയുന്നവർ നിങ്ങളല്ല ൨൰
നിങ്ങളുടെ പിതാവിന്റെ ആത്മാവ തന്നെ നിങ്ങ
ളിൽ പറയുന്നതാകുന്നു* സഹൊദരൻ സഹൊദരനെ ൨൰൧
യും പിതാവ പുത്രനെയും മരണത്തിന്നേല്പിക്കും
പുത്രന്മാർ മാതാപിതാക്കന്മാൎക്ക വിരൊധമായിട്ടെഴു
ന്നീറ്റ അവരെ കൊല്ലിക്കയും ചെയ്യും* വിശെ ൨൰൨
ഷിച്ചും നിങ്ങളെന്റെ നാമത്തിന്റെ നിമിത്തമാ
യിട്ടെല്ലാവരാലും ദ്വെഷിക്കപ്പെട്ടവരാകും എന്നാ
ൽ അവസാനത്തൊളം ക്ഷമിച്ചുവാഴുന്നവൻ രക്ഷി
ക്കപ്പെട്ടും* എന്നാൽ അവർ ഒരൊ നഗരത്തിങ്കൽ നി ൨൰൩
ങ്ങളെ ദുഃഖപ്പെടുത്തുമ്പൊൾ മറ്റൊന്നിലെക്ക ഓടി
പൊകുവിൻ എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ
പുത്രൻ വരുവൊളത്തെക്ക ഇസ്രായെലിന്റെ നഗര
ങ്ങളെ ഒക്കെയും നിങ്ങൾ സഞ്ചരിച്ചു തികെക്കയില്ല

൨൪ ന്ന ഞാൻ സത്യമായിട്ട നിങ്ങളോട്ട പറയുന്നു* ശി
ഷ്യൻ തന്റെ ഗുരുവിനെക്കാൾ ശ്രെഷ്ഠനാകുന്നില്ല
൨൫ ദാസൻ തന്റെ യെജമാനനെക്കാൾ ശ്രെഷ്ഠനുമല്ല*
ശിഷ്യൻ തന്റെ ഗുരുവിനെ പ്പൊലെയും ദാസൻ
തന്റെ യെജമാനനെ പ്പൊലെയുമായ്പ്പൊരുന്നത അവ
ന്ന മതി അവർ ഭവനത്തിൻ യെജമാനനെ ബെയെത്സ
ബുബെന്ന വിളിച്ചു എങ്കിൽ അവന്റെ ഭവനക്കാര
൨൬ രെ എത്രയും അധികം (വിളിക്കും)* ആകയാൽ അ
വരെ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ വെളി
പ്പെടെണ്ടിവരാതെ മറഞ്ഞിരിക്കുന്നതായിട്ടുള്ളതൊന്നു
മില്ല അറിയപ്പെടെണ്ടിവരാതെ രഹസ്യമായിട്ടുള്ള
൨൭ തുമില്ല* ഞാൻ നിങ്ങളൊട അന്ധകാരത്തിൽ പറ
യുന്നതിനെ പ്രകാശത്തിൽ പറവിൻ നിങ്ങൾ ചെ
വിയിൽ കെൾക്കുന്നതിനെ ഭവനങ്ങൾ മെലെ പ്രസം
൨൮ ഗിക്കയും ചെയ്വിൻ* പിന്നെയും ആത്മാവിനെ
കൊല്ലുവാൻ കഴിയാതെ ശരീരത്തെ കൊല്ലുന്ന
വരിൽനിന്ന ഭയപ്പെടാതെ ഇരിപ്പിൻ എന്നാലും
ആത്മാവിനെയും ശരീരത്തെയും നരകത്തിങ്കൽ ന
ശിപ്പിപ്പാൻ കഴിയുന്നവനെ എറെറവും ഭയപ്പെട്ടുവി
ൻ*
൨൯ ഒരു കാശിന്ന രണ്ടു കുരുവികൾ വില്ക്കപ്പെടുന്നില്ല
യൊ അവകളിൽ ഒന്നെങ്കിലും നിങ്ങളുടെ പിതാ

വ്വ കൂടാതെ നിലത്തിൽ വീഴുകയില്ല* വിശെഷിച്ച [illegible]
നിങ്ങളുടെ ശിരസ്സിന്റെ രൊമങ്ങളും ഒക്കയും എ
ണ്ണപ്പെട്ടിരിക്കുന്നു* അതുകൊണ്ടു ഭയപ്പെടരുത നിങ്ങൾ [illegible]
വളരെ കുരുവികളെക്കാൾ വിശെഷപ്പെട്ടിരിക്കുന്നു* [illegible]
ആകയാൽ യാതൊരുത്തനെങ്കിലും മനുഷ്യരുടെ മുമ്പാ
ക എന്നെ അറിയിക്കുമൊ അവനെ ഞാനും സ്വൎഗ്ഗ
ത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ മുമ്പാക
അറിയിക്കും* എന്നാൽ ആരെങ്കിലും മനുഷ്യരുടെ മു[illegible]
മ്പാക എന്നെ നിഷെധിക്കുമൊ അവനെ ഞാനും
സ്വൎഗ്ഗത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ മു
മ്പാക നിഷെധിക്കും*

ഞാൻ ഭൂമിയിങ്കൽ സമാധാനത്തെ വരുത്തുവാ[illegible]
ൻ വന്നുയെന്ന നിങ്ങൾ നിരൂപിക്കരുത സമാധാന
ത്തെ അല്ല വാളിനെ അത്രെ വരുത്തുവാൻ ഞാൻ വ
ന്നു* എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യനെ അവന [illegible]
ന്റെ പിതാവിന വിരൊധമായിട്ടും പുത്രിയെ അവളു
ടെ മാതാവിന വിരൊധമായിട്ടും മരുമകളെ അവ
ളുടെ അമ്മാവിക്ക വിരൊധമായിട്ടും പിരിപ്പിപ്പാൻ
ഞാൻ വന്നു* മനുഷ്യന്റെ ശത്രുക്കളും അവന്റെ ഭവ[illegible]
നക്കാരാകുന്നു* എന്നെക്കാളെറ്റവും പിതാവിനെ [illegible]
എങ്കിലും മാതാവിനെ എങ്കിലും സ്നെഹിക്കുന്നവൻ
എനിക്ക യൊഗ്യനാകുന്നില്ല എന്നെക്കാളെറ്റവും

പുത്രനെ എങ്കിലും പുത്രിയെ എങ്കിലും സ്നേഹിക്കുന്ന
൩൰൮ വനും എനിക്കു യൊഗ്യനാകുന്നില്ല* തന്റെ കുരിശി
നെ എടുത്തുംകൊണ്ട എന്റെ പിന്നാലെ വരാത്ത
൩൰൯ വനും എനിക്കു യൊഗ്യനാകുന്നില്ല* തന്റെ ജീവ
നെ കണ്ടെത്തുന്നവൻ അതിനെ നഷ്ടപ്പെടുത്തും ഞാൻ
നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടുത്തുന്നവ
നതിനെ കണ്ടെത്തുകയും ചെയ്യും*
൪൰ നിങ്ങളെ സ്വീകരിക്കുന്നവൻ എന്നെ സ്വീകരി
ക്കുന്നു എന്നെ സ്വീകരിക്കുന്നവനും എന്നെ അയച്ചവ
൪൰൧ നെ സ്വീകരിക്കുന്നു* ഒരു ദീൎഘദൎശിയുടെ നാമത്തി
ന്നായിട്ടൊരു ദീൎഘദൎശിയെ സ്വീകരിക്കുന്നവൻ ഒരു
ദീൎഘദൎശിയുടെ ഫലത്തെ ലഭിക്കും ഒരു നീതിമാ
ന്റെ നാമത്തിന്നായിട്ട ഒരു നീതിമാനെ സ്വീകരിക്കുന്ന
൪൰൨ വനും ഒരു നീതിമാന്റെ ഫലത്തെ ലഭിക്കും* ആരെ
ങ്കിലും ഒരു ശിഷ്യന്റെ നാമത്തിന്നായിട്ട ഈ ചെ
റിയവരിൽ ഒരുത്തനെ ഒരു പാനപാത്രം തണുത്ത ജ
ലമാത്രം പാനിപ്പിക്കുമൊ അവൻ തന്റെ ഫലത്തെ
ഒരു പ്രകാരത്തിലും കളകയില്ലെന്ന ഞാൻ സത്യമാ
യിട്ട നിങ്ങളൊട പറയുന്നു*

൧൧ാം അദ്ധ്യായം.

൧ പിന്നെ സംഭവിച്ചതെന്തെന്നാൽ യെശു തന്റെ
പന്ത്രണ്ട ശിഷ്യന്മാരൊട കല്പിച്ച അവസാനിച്ചതി

ണ്ദ
ന്റെ ശേഷം അവനവരുടെ നഗരങ്ങളിലുപദേശി
പ്പാനും പ്രസംഗിപ്പാനും അവിടെനിന്ന പുറപ്പെട്ടുപോ
യി* കാരാഗ്രഹത്തിൽ യോഹന്നാൻ ക്രിസ്തുവിന്റെ ൨
പ്രവൃത്തികളെ കെട്ടാറെ അവൻ തന്റെ ശിഷ്യന്മാ
രിൽ രണ്ടുപെരെ അയച്ചു* വരുവാനിരുന്നവൻ നീ ൩
തന്നെയാകുന്നുവൊ ഞങ്ങൾ മറ്റൊരുത്തനായിട്ട നൊ
ക്കിപാർക്കയൊ എന്ന അവനൊട പറയിച്ചു* യെശു ൪
വും അവരൊട ഉത്തരമായിട്ട പറഞ്ഞു നിങ്ങൾ പൊയി
നിങ്ങൾ കെൾക്കുകയും കാണുകയും ചെയ്യുന്ന കാൎയ്യങ്ങ
ളെ യൊഹന്നാനൊട അറിയിപ്പിൻ* കുരുടർ കാഴ്ചയെ ൫
പ്രാപിക്കുന്നു മുടന്തരും നടക്കുന്നു കുഷ്ഠരൊഗികളും
ശുദ്ധമാക്കപ്പെട്ടുന്നു ചെവിടരും കെൾക്കുന്നു മരിച്ചവ
രും ഉയിൎത്തെഴുനീല്ക്കപ്പെട്ടുന്നു സാധുക്കൾക്കും എവൻ
ഗെലിയൊനറിയിക്കപ്പെട്ടുന്നു* വിശെഷിച്ചു എന്നെ ൬
ക്കിലും എങ്കൽ വിരുദ്ധപ്പെടാതെ ഇരിക്കുന്നുവൊ
അവൻ ഭാഗ്യവാനാകുന്നു*
പിന്നെ അവർ പൊകുമ്പൊൾ യെശു ജനസം ൭
ഘങ്ങളൊട യൊഹന്നാനെ കുറിച്ചു പറഞ്ഞു തുടങ്ങി
യതെന്തെന്നാൽ നിങ്ങൾ വനപ്രദെശത്തിലെക്കു എ
ന്തൊന്നിനെ കാണ്മാൻ പുറപ്പെട്ടു കാറ്റിനാൽ ഇളക്ക
പ്പെട്ടുന്നൊരു ഞാങ്ങണയെയൊ* എന്നാൽ നിങ്ങ ൮
ളെന്തൊന്നിനെ കാണ്മാൻ പുറപ്പെട്ടു മൃദുക്കളുള്ള വസ്ത്ര

ണ്ടാൽ ധരിക്കപ്പെട്ടൊരു മനുഷ്യനെയൊ കണ്ടാ
ലും മൃദുത്വമായുള്ള വസ്ത്രങ്ങളെ ഉടുക്കുന്നവർ രാജധാ
൯ നികളിലാകുന്നു* എന്നാൽ നിങ്ങളെന്തൊന്നിനെ
കാണ്മാൻ പുറപ്പെട്ടു ഒരു ദീർഘദർശിയെയൊ അതെ
ഒരു ദീർഘദർശിയെക്കാളും വിശെഷമുള്ളവനെ എ
൰ ന്ന ഞാൻ നിങ്ങളൊടു പറയുന്നു* എന്തുകൊണ്ടെ
ന്നാൽ കണ്ടാലും ഞാനെന്റെ ദൂതനെ നിന്റെ മു
ഖത്തിൻ മുമ്പാക അയക്കുന്നു അവൻ നിന്റെ വഴിയെ
നിന്റെ മുമ്പാക നന്നാക്കുമെന്ന അവനെ കുറിച്ച എ
൰൧ ഴുതിയിരിക്കുന്നതു ഇവനാകുന്നു* സ്ത്രീകൾ പ്രസവിച്ചിട്ടു
ള്ളവരിൽ ബപ്തിസ്തു യൊഹന്നാനെക്കാൾ ഒരു ശ്രെ
ഷ്ഠനുണ്ടായിട്ടില്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
ടു പറയുന്നു എങ്കിലും സ്വർഗ്ഗരാജ്യത്തിങ്കലെ ഏറവും ചെ
൰൨ റിയവൻ അവനെക്കാൾ ശ്രെഷ്ഠനാകുന്നു* ബപ്തിസ്തു യൊ
ഹന്നാന്റെ ദിവസങ്ങൾ മുതൽ ഇന്നു വരെയും സ്വ
ർഗ്ഗരാജ്യം ബലാല്ക്കാരപ്പെടുന്നു ബലം ചെയ്യുന്നവരുമ
൰൩ തിനെ ബലത്തൊടു പിടിച്ചടക്കുന്നു* എന്തുകൊണ്ടെ
ന്നാൽ സകല ദീർഘദർശികളും വെദപ്രമാണവും യൊ
൰൪ ഹന്നാൻ വരെക്കും ദീർഘദർശനം പറഞ്ഞു* വിശെ
ഷിച്ച അതിനെ നിങ്ങൾക്ക പരിഗ്രഹിപ്പാൻ മനസ്സാ
കുന്നെങ്കിൽ ഇവൻ വരുവാനിരുന്ന എലിയായാകു
൰൫ ന്നു* കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ*

എന്നാൽ ഞാൻ ൟ സന്തതിയെ എന്തൊന്നിന്ന സദൃ
ശമാക്കും* ചന്തകളിലിരിക്കുന്നതും തങ്ങളുടെ ചങ്ങ
ങ്ങാതിമാരൊട്ടു ഞങ്ങൾ നിങ്ങൾക്ക കുഴലൂതി നിങ്ങൾ
നൃത്തംചെയ്തിട്ടില്ലെന്നും നിങ്ങൾക്ക വിലാപംചെ
യ്തു നിങ്ങൾ ദുഃഖിച്ചിട്ടില്ലെന്നും വിളിച്ചുപറയുന്ന
തും ചെയ്യുന്ന ബാലന്മാരൊട അത സദൃശമായിരിക്കുന്നു* സ്യ
എന്തുകൊണ്ടെന്നാൽ യൊഹന്നാൻ ഭക്ഷിക്കാതെയും
പാനിക്കാതെയുമിരിക്കുന്നവനായി വന്നു അവന ഒരു
പിശാചുണ്ടെന്ന അവരും പറയുന്നു* മനുഷ്യന്റെ പുത്ര
ൻ ഭക്ഷിച്ച പാനിക്കുന്നവനായി വന്നു കണ്ടാലും ഭൊ
ജനപ്രിയമുള്ളവനായും മദ്യപാനം ചെയ്യുന്നവനായും
ചുങ്കക്കാരുടെയും പാപികളുടെയും സ്നെഹിതനാ
യുള്ളൊരു മനുഷ്യൻ എന്ന അവരും പറയുന്നു എങ്കി
ലും ജ്ഞാനമതിന്റെ മക്കളാൽ നീതിയുള്ളതാക
പ്പെട്ടിരിക്കുന്നു*

അപ്പൊളവൻ തന്റെ അധികം അതിശയങ്ങ ള്
ളവകളിൽ ചെയ്യപ്പെട്ടിരുന്ന നഗരങ്ങളെ അവക
ളനുതാപപ്പെടായ്കകൊണ്ട ശാസിച്ചുതുടങ്ങി* ഒ ഖൊ
രാസിനെ നിനക്ക ഹീകം ബെത്സായിദാ നിന
ക്ക ഹീകം അതെന്തുകൊണ്ടെന്നാൽ നിങ്ങളിൽ
ചെയ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ തുറിലും സിദൊ
നിലും ചെയ്യപ്പെട്ടിരുന്നു എന്നാകിൽ അവർ പൂർവത്തി

കൾ ചാക്കശീലയിലും വെണ്ണീറിലുമനുതാപപ്പെട്ടി
൨൰൨ രുന്നു* എന്നാലും വിധിദിവസത്തിങ്കൽ നിങ്ങളെ
ക്കാൾ തുറിന്നും സിദൊന്നും എററമനുകൂലമുണ്ടാകുമെ
൨൰൩ ന്നു ഞാൻ നിങ്ങളോട്ടു പറയുന്നു* സ്വൎഗ്ഗം വരെക്കുയൎന്നി
രിക്കുന്ന കപ്പർനഹൊമായ നീയും പാതാളവരെയും താ
ഴപ്പെട്ടു പൊകും അതെന്തുകൊണ്ടെന്നാൽ നിങ്കൽ
ചെയ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ സൊദൊമിങ്ക
ൽ ചെയ്യപ്പെട്ടിരുന്നു എന്നാകിൽ അതു ഇന്നത്തെ
൨൰൪ ദിനം വരെക്കും നിന്നിരിക്കും* എന്നാലും വിധിദി
വസത്തിങ്കൽ നിന്നെക്കാൾ സൊദൊമെന്ന ദെശ
ത്തിന എററമനുകൂലമുണ്ടാകുമെന്ന ഞാൻ നിങ്ങളൊ
ട്ടു പറയുന്നു*
൨൰൫ ആ സമയത്തിങ്കൽ യെശു ഉത്തരമായിട്ടു പറഞ്ഞ
തെന്നാൽ പിതാവെ സ്വൎഗ്ഗത്തിന്നും ഭൂമിക്കും നാഥ
നെ നീ ഇക്കാൎയ്യങ്ങളെ ജ്ഞാനികളിൽനിന്നും വി
ദ്വാന്മാരിൽനിന്നും മറെക്കയും ശിശുക്കൾക്ക ദൎശി
പ്പിക്കകയും ചെയ്ക ഉ കൊണ്ടു ഞാൻ നിന്നെ സ്തുതി
൨൰൬ ക്കുന്നു* അങ്ങിനെതന്നെ പിതാവെ അതെന്തുകൊ
൨൰൭ ണ്ടു അപ്രകാരം നിന്റെ മുമ്പാക നല്ല ഇഷ്ടമായിരുന്നു*
എന്റെ പിതാവിനാൽ സകല കാൎയ്യങ്ങളും എനി
ക്ക ഏല്പിക്കപ്പെട്ടിരിക്കുന്നു പിതാവ അല്ലാതെകണ്ടു
ഒരുത്തനും പുത്രനെ അറിയുന്നില്ല പുത്രനും പുത്രന എ

വന്ന അവനെ ദൎശിപ്പിക്കവാൻ മനസ്സായിരിക്കുന്നവൊ
അവനുമല്ലാതെകണ്ട ഒരുത്തനും പിതാവിനെയുമറി
യുന്നില്ല* പ്രയാസപ്പെട്ടവരായും ഭാരം ചുമക്കപ്പെട്ടവരാ യിട്ടു
ഉള്ള നിങ്ങളെല്ലാവരും എന്റെ അടുക്കൽ വരു
വിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കയും ചെ
യ്യും* എന്റെ നൊകത്തെ നിങ്ങളുടെ മെൽ എറ്റു
കൊൾവിൻ ഞാൻ സൗമ്യതയുള്ളവനായും മനൊ
വിനയമുള്ളവനായുമിരിക്കുന്നതു കൊണ്ട എങ്കൽനി
ന്ന പഠിക്കയും ചെയ്വിൻ നിങ്ങൾ നിങ്ങളുടെ ആ
ത്മാക്കൾക്കാശ്വാസത്തെക്കണ്ടലഭിക്കയും ചെയ്യും* എ
ന്തു കൊണ്ടെന്നാൽ എന്റെ നൊകം ലഘുവായിട്ടും
എന്റെ ചുമട ഘനമില്ലാത്തതായിട്ടുമുള്ളതാകുന്നു*

൰൨ അദ്ധ്യായം.

അക്കാലത്തിങ്കൽ യെശു ശാബതദിവസത്തിങ്ക
ൽ വിളഞ്ഞ നിലങ്ങളിലൂടെ നടന്നു പൊയി അവ
ന്റെ ശിഷ്യന്മാർ വിശന്ന കതിരുകളെ പറിച്ചും ഭ
ക്ഷിച്ചും തുടങ്ങി* എന്നാൽ പറിശന്മാരിതിനെ ക
ണ്ടാറെ കണ്ടാലും നിന്റെ ശിഷ്യന്മാർ ശാബത ദിവസ
ത്തിങ്കൽ ചെയ്വാൻ ന്യായമില്ലാത്തതിനെ ചെയ്യുന്നു
എന്ന അവനൊട്ട പറഞ്ഞു* എന്നാറെ അവനവരൊട്ട അ
പറഞ്ഞു ദാവിദും അവനൊടുകൂടെയുള്ളവരും വിശ
ന്നിരിക്കുമ്പൊൾ അവൻ ചെയ്തതിനെ* അവൻ ഒരി

വത്തിന്റെ ഭവനത്തിങ്കൽ പ്രവെശിക്കയും ആചാ
ൎയ്യന്മാൎക്ക മാത്രമല്ലാതെ കണ്ട താനിക്കെങ്കിലും തന്നൊടു
കൂടെയിരുന്നവൎക്കെങ്കിലും ഭക്ഷിപ്പാൻ ന്യായമായിരു
ന്നില്ലാത്ത സമൎപ്പിതമായുള്ള അപ്പങ്ങളെ ഭക്ഷിക്കെ
൫ യും ചെയ്ത പ്രകാരം നിങ്ങൾ വായിച്ചിട്ടില്ലയൊ* അ
ല്ലെങ്കിൽ ആചാൎയ്യന്മാർ ശാബത ദിവസങ്ങളിൽ
ദെവാലയത്തിങ്കൽ ശാബത ദിവസത്തെ ലംഘിച്ചി
ട്ടും കുറ്റമില്ലാത്തവരാകുന്നു എന്ന നിങ്ങൾ വെദപ്രമാ
൬ ണത്തിങ്കൽ വായിച്ചിട്ടില്ലയൊ* എന്നാൽ ദെവാല
യത്തെക്കാൾ ഒരു ശ്രെഷ്ഠൻ ഇവിടെ ഉണ്ടെന്ന ഞാൻ
൭ നിങ്ങളൊടു പറയുന്നു* ബലിയെ അല്ല കരുണയെ
ഞാനാഗ്രഹിക്കുന്നു എന്നത എന്താകുന്നു എന്ന നിങ്ങ
ളറിഞ്ഞിരുന്നു എങ്കിൽ നിങ്ങൾ കുറ്റമില്ലാത്തവരെ
൮ ശിക്ഷക്ക വിധിക്കാതെ ഇരുന്നു* എന്തുകൊണ്ടെ
ന്നാൽ മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തിന്റെ
യും നാഥനാകുന്നു*
൯ പിന്നെ അവനവിടെനിന്ന പുറപ്പെട്ട പൊയി
൧൦ ട്ടവരുടെ സഭയിങ്കൽ വന്നു* കണ്ടാലും ഒരു കൈ ശൊ
ഷിച്ചുപൊയിട്ടുള്ളൊരു മനുഷ്യനുണ്ടായിരുന്നു അ
പ്പൊൾ അവരവനെ കുറ്റപ്പെടുത്തുവാനായിട്ട ശാബത
ദിവസത്തിങ്കൽ സ്വസ്ഥമാക്കുവാൻ ന്യായമാകുന്നുവൊ
൧൧ എന്ന അവനൊടു ചൊദിച്ചു* അപ്പൊൾ അവനവരൊട

ട്ട പറഞ്ഞു നിങ്ങളിലുള്ള യാതൊരു മനുഷ്യൻ തനി
ക്ക ഒരു ആട്ടുണ്ടായിരിക്കുമ്പൊൾ അത ശാബത ദിവസ
ത്തിങ്കൽ ഒരു കുഴിയിൽ വീണാൽ അതിനെ പി
ടിച്ച കരെറ്റാതെ ഇരിക്കും ചെയ്യുന്നവനാകു
മൊ* ആകയാൽ ഒരു ആടിനെക്കാൾ ഒരു മനുഷ്യനെ സ്വ
ത്വം വിശെഷപ്പെട്ടിരിക്കുന്നു എന്നതുകൊണ്ട ശാ
ബത ദിവസത്തിങ്കൽ നന്മ ചെയ്വാൻ ന്യായമാകുന്നു* ൧൩
അപ്പൊളവൻ ആ മനുഷ്യനൊട്ട നിന്റെ കയ്യെ നീ
ട്ടുക എന്ന പറഞ്ഞു അവനതിനെ നീട്ടി അതു മറ്റ
തിനെപ്പൊലെ നല്ലവണ്ണം സ്വസ്ഥമാക്കപ്പെടുകയും ചെ
യ്തു.*

എന്നാറെ പറീശെന്മാർ പുറപ്പെട്ട തങ്ങൾ അവ ൧൪
നെ എങ്ങിനെ സംഹരിക്കെണ്ടു എന്ന അവന വിരൊ
ധമായിട്ട വിചാരണ ചെയ്തു* എന്നാൽ യെശു അ ൧൫
തിനെ അറിഞ്ഞിട്ട അവിടെനിന്ന വാങ്ങിപ്പൊയി വ
ലിയ ജനസംഘങ്ങളുമവന്റെ പിന്നാലെ ചെന്നു അ
വൻ അവരെല്ലാവരെയും സൌഖ്യമാക്കി* തന്നെ പ ൧൬
സിദ്ധനാക്കരുതെന്ന അവരെ വിലക്കുകയും ചെയ്തു* ൧൭
യെശായാ ദീർഘദർശിയാൽ പറയപ്പെട്ടിരുന്നത നിവൃ
ത്തിവരെണ്ടുന്നതിന്നായിട്ടുതന്നെ ആയതാവിതെന്നാൽ* ക ൧൮
ണ്ടാലും ഞാൻ തെരിഞ്ഞെടുത്തിട്ടുള്ള എന്റെ ഭൃത്യൻ
എന്റെ ആത്മാവ അവങ്കൽ സന്തൊഷമായിരിക്കുന്ന

ഷ്ടന്റെ ശ്ലെഹിതൻ ഞാനെന്റെ ആത്മാവിനെ
അവന്റെ മെൽ ആക്കും അവനും ജാതികൾക്ക വിധി
൧൯ യെ അറിയിക്കും* അവൻ ശണ്ഠയിടുക എങ്കിലും നി
ലവിളിക്ക എങ്കിലും ഒരുത്തൻ വീഥികളിലവ
൨൦ ന്റെ ശബ്ദത്തെ കെൾക്കുക എങ്കിലും ചെയ്കയില്ല*
അവൻ വിധിയെ ജയത്തിന്ന കൊണ്ടുപൊകുവൊ
ളം അവൻ ചതഞ്ഞിട്ടുള്ള ഞാങ്ങണയെ ഒടിക്കയി
൨൧ ല്ല മങ്ങികത്തുന്ന തിരിയെ കെടുക്കയുമില്ല* അ
വന്റെ നാമത്തിങ്കൽ ജാതികൾ ആശ്രയിച്ചിരിക്ക
മാറാകുകയും ചെയ്യും*
൨൨ അപ്പൊൾ പിശാച ബാധിച്ചവനായും കുരുടനായും
ഊമയായുമുള്ള ഒരുത്തനവന്റെ അടുക്കൽ കൊണ്ടു
വരപ്പെട്ടിരുന്നു അവനുമവനെ സൗഖ്യമാക്കി എന്നതു
കൊണ്ട കുരുടനായും ഊമയായുമുള്ളവൻ പറകയും
൨൩ കാണുകയും ചെയ്തു* ജനങ്ങളെല്ലാവരും വിസ്മയിച്ചു
ഇവൻ ദാവീദിന്റെ പുത്രനാകുന്നില്ലയൊ എന്നും പ
൨൪ റഞ്ഞു* എന്നാൽ പറിശെന്മാരതിനെ കെട്ടാറെ ഇ
വൻ പിശാചുകളുടെ പ്രമാണിയായ ബെത്സബുബി
നെ കൊണ്ടല്ലാതെകണ്ട പിശാചുകളെ പുറത്താക്കി
൨൫ കളയുന്നില്ലെന്ന പറഞ്ഞു* എന്നാറെ യെശു അവരു
ടെ നിരൂപണങ്ങളെ അറികകൊണ്ട അവരൊടു പ
റഞ്ഞു തന്നിക്കുതന്നെ വിരൊധമായിട്ട പിരിഞ്ഞിരി

ക്കുന്ന ഏതൊരു രാജ്യവും നശിച്ചു പൊകും തനിക്കു തന്നെ വിരൊധമായിട്ട വിഭിഞ്ഞിരിക്കുന്ന ഏതൊരു നഗരമെങ്കിലും ഭവനമെങ്കിലും നിലനില്ക്കയില്ല* സാത്താനും സാത്താനെ പുറത്താക്കി കളയുന്നു എങ്കിൽ അവൻ തനിക്കു തന്നെ വിരൊധമായിട്ട വിഭിഞ്ഞിരിക്കുന്നുവല്ലൊ പിന്നെ അവന്റെ രാജ്യത്തെ എങ്ങിനെ നിലനില്ക്കും* ഞാൻ ബെത്സബൂലിനെ കൊണ്ട വിശാചുക്കളെ പുറത്താക്കി കളയുന്നു എങ്കിൽ നിങ്ങളുടെ പുത്രന്മാർ ആരെക്കൊണ്ട അവരുകളെ പുറത്താക്കി കളയുന്നു ആയതുകൊണ്ട അവർ നിങ്ങളുടെ വിധികർത്താക്കന്മാരാകും* എന്നാൽ ഞാൻ ദൈവത്തിന്റെ ആത്മാവിനെ കൊണ്ട വിശാചുക്കളെ പുറത്താക്കി കളയുന്നു എങ്കിൽ ദൈവത്തിന്റെ രാജ്യമല്ലൊ നിങ്ങളുടെ അടുക്കൽ വന്നിരിക്കുന്നു* അല്ലെങ്കിൽ ബലവാനെ മുമ്പെ ബന്ധിക്കാതെ എ കണ്ടു ഒരുത്തന്ന ഒരു ബെലവാന്റെ ഭവനത്തിൽ പ്രവെശിപ്പാനും അവന്റെ സമ്പത്തുകളെ കവരുവാനും എങ്ങിനെ കഴിയും (അവനെ ബന്ധിച്ചാൽ) അപ്പൊൾ അവന്റെ ഭവനത്തിനെ കവരുകയും ചെയ്യാം* എനിക്ക ഒന്നൊട്ട കൂടെ ഇരിക്കാത്തവൻ എനിക്ക വിരൊധമായിരിക്കുന്നു എന്നൊട്ട കൂടെ ചെർക്കാത്തവനും ഭിന്നിപ്പിക്കുന്നു* ആയതുകൊണ്ട ഞാൻ നിങ്ങളൊട്ട പറയുന്നു എല്ലാ

ഈ സകല പാപവും ദൂഷണവും മനുഷ്യരിൽനിന്ന മൊ
ചിക്കപ്പെട്ടും എന്നാൽ ആത്മാവിന്ന വിരൊധമാ
യിട്ടുള്ള ദൂഷണം മനുഷ്യരിൽനിന്ന മൊചിക്കപ്പെ
൩൨ ട്ടുകയില്ല* ആരെങ്കിലും മനുഷ്യന്റെ പുത്രന്ന വിരൊ
ധമായിട്ടൊരു വചനത്തെ പറയുന്നുവൊ അവങ്കൽ
നിന്ന മൊചിക്കപ്പെട്ടും എന്നാൽ ആരെങ്കിലും പ
രിശുദ്ധാത്മാവിന്നവിരൊധമായിട്ട പറയുന്നുവൊ അ
വങ്കൽനിന്ന ഈഹലൊകത്തിങ്കലെങ്കിലും പരലൊ
ലൊകത്തിങ്കലെങ്കിലും മൊചിക്കപ്പെട്ടുകയില്ല*
൩൩ വൃക്ഷത്തെ നല്ലതും അതിന്റെ ഫലത്തെനല്ല
തുമാക്കുവിൻ അല്ലെങ്കിൽ വൃക്ഷത്തെ ആകാത്തതും
അതിന്റെ ഫലത്തെ ആകാത്തതുമാക്കുവിൻ എന്തു
൩൪ കൊണ്ടെന്നാൽ ഫലത്തിനാൽ വൃക്ഷമറിയപ്പെട്ടുന്നു*
മൂൎഖൻകുട്ടികളെ നിങ്ങൾ ദൊഷമാകുള്ളവരാകകൊ
ണ്ട നല്ല കാൎയ്യങ്ങളെ പറവാനെങ്ങിനെ കഴിയും
എന്തുകൊണ്ടെന്നാൽ ഹൃദയ പരിപൂൎണ്ണതയിൽനിന്ന
൩൫ വായ പറയുന്നു* ഒരു നല്ല മനുഷ്യൻ ഹൃദയത്തിന്റെ ന
ല്ല നിക്ഷെപത്തിങ്കൽനിന്ന നല്ലകാൎയ്യങ്ങളെ പുറപ്പെ
ടിക്കുന്നു ദൊഷമാകുള്ളൊരു മനുഷ്യനും ദൊഷമാകു
ള്ള നിക്ഷെപത്തിങ്കൽനിന്ന ദൊഷമാകുള്ള കാൎയ്യ
ങ്ങളെ പുറപ്പെടിക്കുന്നു എന്ന ഞാൻനിങ്ങളൊട്ട പ
൩൬ റയുന്നു* യാതൊരു വ്യൎത്ഥവാക്കിനെ മനുഷ്യർ പറയു

ളമാ തവന്തതിന്നായിക്കൊണ്ട വിധി ദിവസത്തിങ്കൽ ക
ണക്ക ബൊധിപ്പിക്കെണ്ടിവരും* എന്തുകൊണ്ടെന്നാ ല്
ൽ നീ നിന്റെ വചനങ്ങളാൽ നീതിമാനാക്കപ്പെ
ട്ടും നിന്റെ വചനങ്ങളാലും നീ ശിക്ഷെക്ക വിധി
ക്കപ്പെട്ടവനാകും*

അപ്പൊൾ വെദശാസ്ത്രിമാരിലും പറിശെന്മാരി ല്
ലും ചിലർ ഗുരുവെ നിങ്കൽനിന്ന ഒരു ലക്ഷ്യത്തെ
കാണ്മാൻ ഞങ്ങൾക്ക മനസ്സായിരിക്കുന്നു എന്നുത്തരമാ
യിട്ട പറഞ്ഞു* എന്നാറെ അവനവരൊട്ടുത്തരമായിട്ട പ്
പറഞ്ഞു ദൊഷമായും വ്യഭിചാരമായുമുള്ളൊരു സ
ന്തതി ഒരു ലക്ഷ്യത്തെ അപെക്ഷിക്കുന്നു യൊനായെന്ന
ദീർഘദർശിയുടെ ലക്ഷ്യമല്ലാതെകണ്ട മറെറാരു ലക്ഷ്യ
വുമതിന്ന കൊടുക്കപ്പെടുകയില്ല* എന്തുകൊണ്ടെന്
നാൽ യൊനാമത്സ്യത്തിന്റെ വയറ്റിൽ മൂന്ന പകലു
കളും മൂന്ന രാവുകളുമായിരുന്ന പ്രകാരം തന്നെ മനു
ഷ്യന്റെ പുത്രനും ഭൂമിയുടെ ഹൃദയത്തിങ്കൽ മൂന്ന പ
കലുകളും മൂന്ന രാവുകളുമിരിക്കും* നിനവായ മനുഷ്യ
ർ വിധിയിങ്കൽ ഈ സന്തതിയൊട്ട കൂടെ എഴു
ന്നീൽക്കകയും അതിനെ ശിക്ഷെക്കവിധിക്കകയും ചെ
യ്യും അതെന്തുകൊണ്ടെന്നാൽ അവർ യൊനായുടെ
ട പ്രസംഗത്തിങ്കലനുതാപപ്പെട്ടു എന്നാൽ കണ്ടാലും
യൊനായെക്കാളുമിവിടെ അധികം* തെക്കെ ദിക്ക

കിന്റെ രാജസ്ത്രീ വിധിയിങ്കൽ ഈ സന്തതി
യൊട്ടകൂടെ എഴുനീല്ക്കയും അതിനെ ശിക്ഷ
ക്കുവിധിക്കയും ചെയ്യും അതെന്തുകൊണ്ടെന്നാ
ൽ അവൾ ഭൂമിയുടെ അതിരുകളിൽനിന്ന ശലൊ
മൊന്റെ ജ്ഞാനത്തെ കെൾപ്പാൻ വന്നു കണ്ടാലും ശ
൪൰൩ ലൊമൊനെക്കാളിവിടെ അധികം* അശുദ്ധമാ
യുള്ള ആത്മാവ മനുഷ്യങ്കൽനിന്ന പുറപ്പെട്ടപ്പൊൾ
അതു ജലമില്ലാത്ത സ്ഥലങ്ങളിൽ ആശ്വാസത്തെ അ
൪൰൪ ന്വെഷിച്ചും കൊണ്ടു സഞ്ചരിച്ചിട്ട കണ്ടെത്തുന്നില്ല*
അപ്പൊളതു ഞാൻ വിട്ട പുറപ്പെട്ടു വന്നിട്ടുള്ള എ
ന്റെ വീട്ടിലെക്ക തിരിച്ചു പൊകുമെന്ന പറയുന്നു
പിന്നെ അതു വന്നാറെ അതിനെ ഒഴിവപ്പെട്ടതായും
അടിച്ചുവാരി അലങ്കരിക്കപ്പെട്ടതായുമിരിക്കുന്നതു ക
൪൰൫ ണ്ടെത്തുന്നു* അപ്പൊളതു പൊയിട്ട തന്നെക്കാൾ ദൊ
ഷമായുള്ള മറ്റെഴാത്മാക്കളെ തന്നൊട്ടുകൂടെ
കൂട്ടി കൊണ്ടുവരികയും അവകളകത്ത പ്രവെശി
ച്ചിട്ടവിടെ വസിക്കയും ചെയ്യുന്നു ആ മനുഷ്യ
ന്റെ പിൻകാൎയ്യങ്ങൾ മുൻകാൎയ്യങ്ങളെക്കാൾ ദൊഷമാ
കുന്നു അപ്രകാരം തന്നെ ഈ ദൊഷമായുള്ള സന്ത
തിക്കും ഭവിക്കും*
൪൰൬ പിന്നെ അവൻ ജനസംഘങ്ങളൊടിനിയും പറ
യുമ്പൊൾ കണ്ടാലും അവന്റെ മാതാവും സഹൊദര

ള്ളാരും അവനൊട്ട സംസാരിപ്പാനാഗ്രഹിച്ചിട്ട പുറത്ത
നിന്നു* അപ്പൊൾ ഒരുത്തനവനൊട്ട കണ്ടാലും നിന്റെ അ
മാതാവും നിന്റെ സഹൊദരന്മാരും നിന്നൊട്ട സം
സാരിപ്പാനാഗ്രഹിച്ചിട്ട പുറത്തുനില്ക്കുന്നു എന്ന പറ
ഞ്ഞു* എന്നാറെ അവൻ തന്നൊട്ട പറഞ്ഞിട്ടുള്ളവരൊ അവ
നൊട്ട എന്റെ മാതാവാരാകുന്നു എന്റെ സഹൊദര
ന്മാരുമാരാകുന്നു എന്ന ഉത്തരമായിട്ട പറഞ്ഞു* പിന്നെ അ
ന്ന അവൻ തന്റെ കൈ തന്റെ ശിഷ്യന്മാരുടെ
നെരെ നീട്ടി കണ്ടാലും എന്റെ മാതാവും എന്റെ
സഹൊദരന്മാരും* എന്തുകൊണ്ടെന്നാലാരെങ്കിലും സ്വ
ൎഗ്ഗത്തിങ്കലുള്ള എന്റെ പിതാവിന്റെ ഹിത
ത്തെ ചെയ്യുന്നുവൊ അവൻ എന്റെ സഹൊദര
നും സഹൊദരിയും മാതാവുമായിരിക്കുന്നു എന്ന പ
റഞ്ഞു*

## മത്തായി. ൰൩. അദ്ധ്യായം.

ആ ദിവസത്തിങ്കൽ യെശു ഭവനത്തിങ്കൽ നിന്ന പു
റപ്പെട്ട സമുദ്രതീരത്തിങ്കൽ വന്നിരുന്നു* അപ്പൊൾ പ
അവന്റെ അടുക്കൽ വളരെ ജനസംഘങ്ങൾ വന്നുകൂടി
എന്നതുകൊണ്ട അവൻ ഒരു പടവിങ്കൽ കെറി
ഇരുന്നു ജനസംഘമെല്ലാം കരയിൽനിന്നു* പിന്നെ അ
ന്ന അവൻ വളരെ കാൎയ്യങ്ങളെ ഉപമകളായിട്ടവ
രൊട്ട പറഞ്ഞതെന്തെന്നാൽ കണ്ടാലും ഒരു വിതെക്കു

൪ നവൻ വിതെപ്പാൻ പുറപ്പെട്ടു പൊയി* അവൻ വിതെ
ക്കുമ്പൊൾ ചിലത വഴിയരികത്ത വീണു പക്ഷിക
൫ ളും വന്ന അതിനെ ഭക്ഷിച്ചുകളകയും ചെയ്തു*
മറ്റും ചിലത ഏറിയ മണ്ണില്ലാത്ത പാറയുള്ള സ്ഥല
ങ്ങളിൽ വീണു ആ സ്ഥലങ്ങൾക്ക മണ്ണ താഴ്ചയില്ലാ
൬ യ്കകൊണ്ട അത ഉടനെതന്നെ മുളച്ചു* പിന്നെ സൂ
ൎയ്യനുദിച്ചപ്പൊൾ അത വാടപ്പെട്ടു അതിന്ന വെരില്ലാ
൭ യ്കകൊണ്ട ഉണങ്ങി പൊകയും ചെയ്തു* മറ്റും
ചിലത്തും മുള്ളുകളുടെ ഇടയിൽ വീണു മുള്ളു
കളും വളൎന്ന അതിനെ നെരുക്കിക്കളകയും ചെ
൮ യ്തു* എന്നാൽ മറ്റും ചിലത നല്ല നിലത്തിങ്കൽ വീ
ണു ഒന്ന നൂറായും ഒന്ന അറുപതായും ഒന്ന മുപ്പതായും
൯ ഫലങ്ങളെ തരികയും ചെയ്തു* കെൾപ്പാൻ ചെ
വികളുള്ളവൻ കെൾക്കട്ടെ*
൧൦ പിന്നെ ശിഷ്യന്മാരടുക്കൽ വന്ന നീ എന്തിന
ഉപമകളായിട്ടവരൊട്ട പറയുന്നു എന്ന അവനൊട്ട
൧൧ പറഞ്ഞു* അവനവരൊട്ടുത്തരമായിട്ട പറഞ്ഞു സ്വൎഗ്ഗ
രാജ്യത്തിന്റെ രഹസ്യങ്ങളെ അറിവാൻ നിങ്ങൾക്ക
നൽകപ്പെട്ടിരിക്കുന്നു എന്നാൽ അവൎക്ക നൽകപ്പെ
൧൨ ട്ടിരിക്കുന്നില്ല* എന്തുകൊണ്ടെന്നാൽ യാതൊരുത്ത
നുള്ളവനായിരിക്കുന്നുവൊ അവന്ന നൽകപ്പെട്ടും അ
വന്ന വൎദ്ധിച്ചുണ്ടാകയും ചെയ്യും എന്നാൽ യാ

ഒന്നുമില്ലാത്തവനായിരിക്കുന്നുവൊ അവനാൽ
ഉള്ളതും അവങ്കൽനിന്നെടുക്കപ്പെടും* ഇതി ൧൩
നാലെക്കൊണ്ട ഞാനവരൊട ഉപമകളായിട്ടു പറയുന്നു
അതെന്തുകൊണ്ടെന്നാലവർ കണ്ടിട്ടും കാണുന്നില്ല കെ
ട്ടിട്ടും കെൾക്കുന്നില്ല അറിയുന്നതുമില്ല* വിശെ ൧൪
ഷിച്ച എശായായുടെ ദീർഘദർശനമവരാൽ നിവൃ
ത്തിച്ചിരിക്കുന്നു പറയുന്നതെന്തെന്നാൽ നിങ്ങൾ ചെ
വികൊണ്ടു കെൾക്കും ഉണരാതെയും നിങ്ങൾ കണ്ടിട്ടും
കാണും അറിയാതെയുമിരിക്കും* എന്തുകൊണ്ടെന്നാ ൧൫
ൽ ഈ ജനം കണ്ണുകൾ കൊണ്ടു കാണുകയും ചെവികൾ
കൊണ്ടു കെൾക്കുകയും ഹൃദയംകൊണ്ടറികയും മനസ്സ
തിരിയപ്പെടുകയും ഞാനവരെ ആരൊഗ്യപ്പെടുത്തു
കയും ചെയ്യാതെകണ്ട അവരുടെ ഹൃദയം തടിച്ചിരി
ക്കുന്നു അവർ ചെവികൾകൊണ്ട അസഹ്യമായി കെൾ
ക്കുന്നു അവർ തങ്ങളുടെ കണ്ണുകളെയും അടെച്ചു* എ ൧൬
ന്നാൽ നിങ്ങളുടെ കണ്ണുകൾ കാണുന്നതുകൊണ്ടും നി
ങ്ങളുടെ ചെവികൾ കെൾക്കുന്നതുകൊണ്ടും ഭാഗ്യ
ങ്ങളവകളാകുന്നു* എന്തുകൊണ്ടെന്നാൽ വളരെ ദീർഘ ൧൭
ദർശികളും നീതിമാന്മാരും നിങ്ങൾ കാണുന്ന കാഴ്ചക
ളെ കാണ്മാനും നിങ്ങൾ കെൾക്കുന്ന കാഴ്ചകളെ കെ
ൾപ്പാനുമാഗ്രഹിച്ചിരുന്നു അവർ കണ്ടിട്ടുമില്ല കെട്ടിട്ടു
മില്ലെന്ന ഞാൻ സത്യമായിട്ടു നിങ്ങളൊട്ടു പറയുന്നു*

൧൮ അത്കൊണ്ട നിങ്ങൾ വിതെക്കുന്നവൻ്റെ ഉവമയെ
൧൯ കെട്ടുകൊൾവിൻ* യാതൊരുത്തനെങ്കിലും രാജ്യത്തി
ൻ്റെ വചനത്തെ കെട്ടിട്ട അതിനെ അറിയാതെയി
രിക്കുമ്പൊൾ ദുഷ്ടനായവൻ വന്നു അവൻ്റെ ഹൃദയത്തി
ൽ വിതെക്കപ്പെട്ടിരിക്കുന്നതിനെ എടുത്തുകളകയു
മ്ം ചെയ്യുന്നു ഇവൻ വഴിയരികത്തു വിത്തു പ്രാപിക്കു
൨൦ ന്നവനാകുന്നു* എന്നാൽ പാറയുള്ള സ്ഥലങ്ങളിൽ വി
ത്തു പ്രാപിക്കുന്നവൻ വചനത്തെ കെൾക്കുകയും ഉടനെ
ന്നെ അതിനെ സന്തൊഷത്തൊട്ട കൂടെ പരിഗ്രഹി
൨൧ ക്കുകയും ചെയ്യുന്നവനാകുന്നു* എന്നാൽ തങ്കൽ വെരി
ല്ലാതെ അവൻ അനിത്യമായിട്ടുള്ളവനത്രെയാകുന്നു
പിന്നെ വചനത്തിൻ്റെ നിമിത്തമായിട്ട കഷ്ടമെ
ങ്കിലും സങ്കടമെങ്കിലുമുണ്ടാകുമ്പൊൾ ഉടനെ അവൻ
൨൨ വിരുദ്ധപ്പെട്ടുകയും ചെയ്യുന്നു* മുള്ളുകളുടെ ഇടയി
ലും വിത്തു പ്രാപിക്കുന്നവൻ വചനത്തെ കെൾക്കുന്നവ
നാകുന്നു ഇഹലൊകത്തിൻ്റെ വിചാരവും ഐശ്വ
ര്യത്തിൻ്റെ വഞ്ചനയും വചനത്തെ നെരുക്കികളക
൨൩ ന്നു അതു നിഷ്ഫലമായ്പൊരികയും ചെയ്യുന്നു* എന്നാൽ ന
ല്ല നിലത്തിങ്കൽ വിത്തു പ്രാപിക്കുന്നവൻ വചനത്തെ
കെൾക്കുകയും അറികയും ചെയ്യുന്നവനാകുന്നു അവ
നും ഒന്ന നൂറായും ഒന്ന അറുവതായും ഒന്ന മുപ്പതായും ഫ
ലങ്ങളെ ഫലിപ്പിച്ച അരികയും ചെയ്യുന്നു*

മറെറാരു ഉപമയെ അവനവൎക്ക വറഞ്ഞുകാണിച്ചു ൨൪
ആയതെന്തെന്നാൽ തന്റെ വയലിൽ നല്ലവിത്തിനെ
നവിതെച്ചിട്ടുള്ളൊരു മനുഷ്യന്ന സ്വൎഗ്ഗരാജ്യം സമാന
മായിരിക്കുന്നു* എന്നാൽ മനുഷ്യരുറങ്ങിയിരിക്കുമ്പൊ ൨൫
ൾ അവന്റെ ശത്രുവന്ന കൊതമ്പിന്റെ ഇടയിൽ ക
ളകളെ വിതെച്ച പൊയ്ക്കൊള്ളുകയും ചെയ്തു* ൨൬
എന്നാറെ ഞാറ വളൎന്ന ഫലമുള്ളതാകയും ചെയ്കപ്പൊ
ൾ കളകളും കൂടെ കാണപ്പെട്ടു* അപ്പൊൾ ഭവനത്തെ ൨൭
എജമാനന്റെ ദാസന്മാരടുക്കൽ വന്ന എജമാനനെ
നീ നിന്റെ വയലിൽ നല്ലവിത്തിനെ വിതെച്ചില്ല
യൊ പിന്നെ കളകളതിന്ന എവിടെനിന്നുണ്ടായി
എന്ന അവനൊട്ടു വറഞ്ഞു* അവനവരൊട്ടു ശത്രുവായ ൨൮
ൊരു മനുഷ്യനിതിനെ ചെയ്തു എന്നു വറഞ്ഞു* ദാസ ൨൮
ന്മാരവനൊട്ടു എന്നാൽ ഞങ്ങൾ പൊയി അവകളെ
പറിച്ചു കളവാൻ മനസ്സുണ്ടൊ എന്നു വറഞ്ഞു* എന്നാ ൨൯
ൽ അവൻ ഇല്ല നിങ്ങൾ കളകളെ പറിക്കുമ്പൊൾ
അവകളൊട്ടു കൂടെ കൊതമ്പിനെ വെരൊട പറി
ച്ചു കളയാതെ കണ്ടു* രണ്ടും കൂടെ കൊയിത്തൊളം ൩൦
വളരട്ടെ അപ്പൊൾ കൊയിത്തുകാലത്തിങ്കൽ ഞാൻ
കൊയിത്തുകാറരൊട്ടു പറകയും നിങ്ങൾ മുമ്പെ കളക
ളെ പറിക്കയും അവകളെ ചുട്ടുകളയുന്നതിന്ന കെ
ട്ടുകളായി കെട്ടുകയും കൊതമ്പിനെ എന്റെ കള

പ്പുരയിൽ കൂട്ടുകയും ചെയ്വിൻ*
൩൰൧ മറെറാരു ഉപമയെ അവനവൎക്ക പറഞ്ഞുകാണിച്ചു
ആയതെന്തെന്നാൽ സ്വൎഗ്ഗരാജ്യം ഒരു കടുകുമണിക്ക
സദൃശമായിരിക്കുന്നു അതിനെ ഒരു മനുഷ്യനെടുത്ത
൩൰൨ തന്റെ വയലിൽ വിതെച്ചു* ആയത സകലവിത്തുക
ളെക്കാളും ചെറിയതാകുന്നു എന്നാൽ അത വള
ൎന്നപ്പോൾ സസ്യങ്ങളിൽ എററവും വലിയതാകുന്നു ആ
കാശത്തിലുള്ള പക്ഷികളതിന്റെ കൊമ്പുകളി
ൽ വന്നവസിപ്പാന്തക്കവണ്ണം ഒരു വൃക്ഷമായ്തീരികയും
ചെയ്യുന്നു*
൩൰൩ മറെറാരു ഉപമയെ അവനവരോട്ട പറഞ്ഞു ആ
യതെന്തെന്നാൽ സ്വൎഗ്ഗരാജ്യം പുളിച്ചമാവിന്ന സദൃശ
മായിരിക്കുന്നു ആയതിനെ ഒരു സ്ത്രീ എടുത്ത മൂന്നു പറ
മാവിൽ അതൊക്കയും പുളിക്കുവോളത്തെക്കമറച്ചു
വെച്ചു*
൩൰൪ ഇവ കാൎയ്യങ്ങളെ ഒക്കെയും യേശു ജനസംഘങ്ങ
൩൰൫ ളോട ഉപമകളായിട്ട പറഞ്ഞു* ഉപമക്രൂടാതെ അ
വരോട്ട പറഞ്ഞിട്ടുമില്ല ഞാനെന്റെ വായിനെ ഉ
പമകളായി തുറക്കും ലോകത്തിന്റെ ആദ്യം മുത
ൽ മറവൊന്നുളായിരുന്ന കാൎയ്യങ്ങളെ അറിയിക്കു
മെന്ന ദീൎഘദൎശിയാൽ പറയപ്പെട്ടിരുന്നത നിവൃത്തിയാ
കുന്നതിന തന്നെ*

അപ്പോൾ ജനസമൂഹങ്ങളെ പറഞ്ഞയച്ചിട്ട യെശു ഭവനത്തിങ്കലെക്കവന്നു അവന്റെ ശിഷ്യന്മാരവന്റെ അടുക്കൽവന്ന വയലിന്റെ കളകളുടെ ഉപമയെ ഞങ്ങൾക്ക തെളിയിക്കെണമെന്ന പറഞ്ഞു* പിന്നെ അവനുത്തരമായിട്ടവരൊട്ട പറഞ്ഞതെന്തെന്നാൽ നല്ല വിത്തിനെ വിതെക്കുന്നവൻ മനുഷ്യന്റെ പുത്രനാകുന്നു* വയല ലൊകമാകുന്നു നല്ല വിത്ത രാജ്യത്തിന്റെ പുത്രന്മാരാകുന്നു എന്നാൽ കളകൾ ദുഷ്ടനായവന്റെ പുത്രന്മാരാകുന്നു* അവകളെ വിതെച്ചിട്ടുള്ള ശത്രു പിശാചാകുന്നു കൊയിത്ത ലൊകത്തിന്റെ അവസാനമാകുന്നു കൊയിത്തുകാറരും ദൈവദൂതന്മാരാകുന്നു* ആകയാൽ കളകളെ ഏതുപ്രകാരം കൂട്ടി അഗ്നിയിൽ ചുടിയിക്കപ്പെടുന്നുവൊ അപ്രകാരം ഇഹലൊകത്തിന്റെ അവസാനത്തിങ്കലാകും* മനുഷ്യന്റെ പുത്രൻ തന്റെ ദൂതന്മാരെ അയക്കും അവരുമവന്റെ രാജ്യത്തിങ്കലുള്ള സകലവിഘ്നങ്ങളെയും അക്രമം ചെയ്യുന്നവരെയും കൂട്ടിക്കൂട്ടും* അവരെ അഗ്നിച്ചൂളയിങ്കലാക്കിക്കളകയും ചെയ്യും അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും* അപ്പോൾ നീതിമാന്മാർ സൂര്യനെന്നപൊലെ തങ്ങളുടെ പിതാവിന്റെ രാജ്യത്തിങ്കൽ പ്രകാശിക്കും കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ*

൪൪ പിന്നെയും സ്വൎഗ്ഗരാജ്യം വയലിൽ ഒളിക്കപ്പെട്ട
തായൊരു നിക്ഷെപത്തിന്നു സദൃശമായിരിക്കുന്നു ആ
യതിനെ ഒരു മനുഷ്യൻ കണ്ടെത്തിയാറെ അതിനെ
ഒളിച്ചുവെക്കയും അതിങ്കലുള്ള സന്തൊഷത്താൽ
പൊയി തനിക്കുള്ള സകലത്തെയും വിൽക്കയും
ആ വയലിനെ കൊള്ളുകയും ചെയ്യുന്നു*
൪൫ പിന്നെയും സ്വൎഗ്ഗരാജ്യം നല്ല മുത്തുകളെ അന്വെ
ഷിക്കുന്ന വ്യാപാരിയായൊരു മനുഷ്യന്നു സദൃശമായി
൪൬ രിക്കുന്നു* അവൻ വില ഏറിയിട്ടുള്ളൊരു മുത്തി
നെ കണ്ടെത്തിയാറെ പൊയി തനിക്കുള്ള സകല
ത്തെയും വിറ്റ അതിനെ കൊള്ളുകയും ചെയ്തു*
൪൭ പിന്നെയും സ്വൎഗ്ഗരാജ്യം സമുദ്രത്തിങ്കലിടപ്പെട്ടതാ
യും സകല ജാതിയിൽനിന്നും വാരിക്കൂട്ടിയതായു
൪൮ മുള്ളൊരു വലെക്ക സദൃശമായിരിക്കുന്നു* ആയതി
നെ അതു നിറഞ്ഞപ്പൊൾ അവർ കരെക്ക വലിച്ച കരെ
റി ഇരുന്ന നല്ലതിനെ പാത്രങ്ങളിൽ കൂട്ടിചെൎ
ക്കയും ആകാത്തതിനെ എറിഞ്ഞു കളകയും ചെ
൪൯ യ്തു* ഇപ്രകാരം തന്നെ ഇഹലൊകത്തിന്റെ അ
വസാനത്തിങ്കലാകും ദൈവദൂതന്മാർ പുറപ്പെട്ടകയും
ദുഷ്ടന്മാരെ നീതിമാന്മാരുടെ മദ്ധ്യത്തിങ്കൽനിന്ന പി
൫൦ രിക്കയും* അവരെ അഗ്നിച്ചൂളയിങ്കലാക്കിക്ക
ളകയും ചെയ്യും അവിടെ കരച്ചിലും പല്ലുകടിയു

ളുണ്ടാകും*

യെശു അവരൊട്ടു പറഞ്ഞു നിങ്ങൾ ഇക്കാൎയ്യങ്ങളൊക്കെയും തിരിച്ചറിഞ്ഞുവൊ അതെ കൎത്താവെ എന്ന അവരവനൊട്ടു പറഞ്ഞു* അപ്പൊൾ അവനവരൊട്ടു പറഞ്ഞു ആകകൊണ്ടു സ്വൎഗ്ഗരാജ്യത്തിന ശിഷ്യനാകപ്പെട്ട ശാസ്ത്രി എല്ലാം തന്റെ നിക്ഷെപത്തിൽനിന്ന പുതിയതായിട്ടും പഴയതായിട്ടുമുള്ള കാൎയ്യങ്ങളെ പുറപ്പെടിക്കുന്നവനായി ഭവനത്തെ യജമാനനായൊരു മനുഷ്യന്ന സദൃശനായിരിക്കുന്നു*

പിന്നെ അതിൽ സംഭവിച്ചതെന്തെന്നാൽ യെശു ൟ ഉപമകളെ പറഞ്ഞ അവസാനിപ്പിച്ചതിന്റെ ശെഷം അവനവിടെനിന്ന പുറപ്പെട്ടുപൊയി* പിന്നെ അവൻ തന്റെ സ്വന്തദെശത്തിക്കലെക്ക വന്നാറെ അവരുടെ സഭയിൽ അവൎക്കുപദെശിച്ചു എന്നതുകൊണ്ടു അവർ വിസ്മയിച്ചു പറഞ്ഞു ഇവന്ന ൟ ജ്ഞാനവും അതിശയങ്ങളുമെവിടെനിന്നുണ്ടായി* ഇവൻ തച്ചുപണിക്കാരന്റെ പുത്രനല്ലയൊ ഇവന്റെ മാതാവ മറിയമെന്ന പറയപ്പെട്ടവളല്ലയൊ ഇവന്റെ സഹൊദരന്മാരും യാക്കൊബും യൊസെയും ശിമൊനും യെഹൂദായുമല്ലയൊ* ഇവന്റെ സഹൊദരിമാരുമെല്ലാവരും നമ്മുടെ അടുക്കലിരിക്കുന്നില്ലയൊ പിന്നെ ഇവന്ന ൟ കാൎയ്യങ്ങളൊക്കെയുമെവി

൫൭ ടെന്നിന്നുണ്ടായി* അവനവങ്കൽ വിരുദ്ധപ്പെട്ടിരുന്നു
എന്നാൽ യെശു അവരൊടു പറഞ്ഞു ഒരു ദീർഘദർശി
അവന്റെ സ്വദെശത്തിങ്കലും അവന്റെ ഭവനത്തിങ്ക
൫൮ ലും അല്ലാതെ അപമാനമുള്ളവനാകുന്നില്ല* അവ
രുടെ അവിശ്വാസത്തിന്റെ ഹെതുവായിട്ട അവന
വിടെ വളരിയ അതിശയങ്ങളെ ചെയ്തിട്ടില്ല*

൧൪ അദ്ധ്യായം.

൧ അക്കാലത്തിങ്കൽ തെത്രാൎക്കാനായ ഹെറൊദെ
൨ സ യെശുവിന്റെ കീർത്തിയെ കെട്ടു* അപ്പൊൾ
അവൻ തന്റെ ഭൃത്യന്മാരൊടു പറഞ്ഞു ഇവൻ ബപ്തി
സ്തു യൊഹന്നാനാകുന്നു അവൻ മരിച്ചവരിൽനിന്നു
ഉയിർത്തെഴുനീറ്റു അതുകൊണ്ട അതിശയങ്ങളുളവാകൽ
നടപ്പായിരിക്കുന്നു*
൩ എന്തുകൊണ്ടെന്നാൽ ഹെറൊദെസ തന്റെ സ
ഹൊദരനായ പീലിപ്പൊസിന്റെ ഭാര്യ ഹെറൊദിയാ
ളുടെ നിമിത്തമായിട്ട യൊഹന്നാനെ പിടിച്ച അവ
നെ ബന്ധിപ്പിക്കയും കാവലിലാക്കിയിടുകയും ചെ
൪ യ്തിരുന്നു* എന്തുകൊണ്ടെന്നാൽ യൊഹന്നാനവനൊ
ട അവളെ പരിഗ്രഹിപ്പാൻ നിനക്ക ന്യായമല്ലെന്ന
൫ പറഞ്ഞിട്ടുണ്ടായിരുന്നു* പിന്നെ അവനെ കൊല്ലുവാ
നവന്ന മനസ്സായിരുന്നപ്പൊൾ അവൻ ജനത്തെ ഭയ
പ്പെട്ടിരുന്നു എന്തുകൊണ്ടെന്നാൽ അവരവനെ ദ

ന ദീർഘദർശി എന്നവെച്ച വിചാരിച്ചു* എന്നാൽ ഹ
ഹെറൊദെസിന്റെ ജന്മദിവസം കഴിക്കുമ്പോൾ ഹെ
റൊദ്യാദയുടെ പുത്രി മദ്ധ്യെ നൃത്തംചെയ്തു ഹെറൊ
ദെസിനെ പ്രസാദിപ്പിക്കയും ചെയ്തു* ആയതുകൊ ൾ
ണ്ട അവൾ യാതൊന്നിനെ യാചിച്ചാലും അതിനെ അ
വൾക്ക കൊടുപ്പാനായിട്ട അവൻ സത്യത്തൊടു വാഗ്ദ
ത്തം ചെയ്തു* പിന്നെ അവൾ തന്റെ മാതാവിനാൽ മു
മ്പിൽ ഉത്സാഹിപ്പിക്കപ്പെട്ടുകൊണ്ട ബപ്തിസ്തു യൊഹ
ന്നാന്റെ ശിരസ്സിനെ ഇവിടെ ഒരു പിഞ്ഞാണത്തി
ൽ എനിക്ക തരെണമെന്ന പറഞ്ഞു* അപ്പൊൾ രാജാ
വ ദുഃഖപ്പെട്ടിരുന്നു എങ്കിലും സത്യങ്ങളുടെ നിമിത്ത
മായിട്ടും കൂടെ ഭക്ഷണത്തിന്നിരുന്നവരുടെ നിമിത്ത
മായിട്ടും അതിനെ അവൾക്ക കൊടുപ്പാൻ കല്പിച്ചു* അ
വനാളയച്ച കാരാഗൃഹത്തിൽ യൊഹന്നാനെ ശിര
ഛെദനം ചെയ്യിപ്പിക്കയും ചെയ്തു* അവന്റെ ശി
ശിരസ്സ ഒരു പിഞ്ഞാണത്തിങ്കൽ കൊണ്ടുവരപ്പെട്ടും
ബാലസ്ത്രീക്ക കൊടുക്കപ്പെട്ടുമിരുന്നു അവളതിനെ
തന്റെ മാതാവിന കൊണ്ടുപൊക്കുകയും ചെയ്തു* പി
അപ്പൊൾ അവന്റെ ശിഷ്യന്മാരും വന്ന ഉടലിനെ
എടുത്ത അതിനെ സമാധി ചെയ്കയും ചെയ്തു പി
ന്നെ അവർ വന്ന യെശുവിനൊടറിയിച്ചു*
യെശു അതിനെ കെട്ടാറെ അവിടെനിന്ന ഒരു സ്ഥ

പടവിൽ വനമായൊരു സ്ഥലത്തിങ്കലെക്കവെറിട്ട
പുറപ്പെട്ടു പൊയി ജനസംഘങ്ങളതിനെ കെട്ടാറെ
റ നഗരങ്ങളിൽനിന്ന കാൽനടയായി അവന്റെ പി
ന്നാലെ ചെല്ലുകയും ചെയ്തു* പിന്നെ യെശു പുറ
പ്പെട്ട വലിയ ജനസംഘത്തെ കണ്ടു അവരുടെ മെൽ
മനസ്സാർദ്രപ്പെട്ടു അവരിലുള്ള രൊഗികളെ സൗഖ്യ
പ്പെടുത്തുകയും ചെയ്തു*
൰൫ പിന്നെ സന്ധ്യയായപ്പൊൾ അവന്റെ ശിഷ്യന്മാ
രവന്റെ അടുക്കൽ വന്ന ഇത വനമായുള്ളൊരു സ്ഥ
ലമാകുന്നു നെരവും പൊയി ജനസംഘങ്ങളെ അവ
ർ ഗ്രാമങ്ങളിലെക്ക പൊയിട്ട തങ്ങൾക്ക ഭക്ഷണസാ
ധനങ്ങളെ കൊള്ളുവാനായിട്ട അയക്കെണമെന്ന
൰൬ പറഞ്ഞു* എന്നാറെ യെശു അവൎക്ക പൊകുവാനാവ
ശ്യമില്ല നിങ്ങളവൎക്ക ഭക്ഷിപ്പാൻ കൊടുപ്പിനെന്ന
൰൭ അവരൊടു പറഞ്ഞു* പിന്നെ അവരവനൊട അഞ്ചപ്പ
ങ്ങളും രണ്ടുമത്സ്യങ്ങളുമല്ലാതെകണ്ടു ഇവിടെ ഞങ്ങൾ
൰൮ ക്കൊന്നുമില്ലെന്ന പറഞ്ഞു* അവകളെ ഇവിടെ എ
൰൯ ന്റെ നിക്ക കൊണ്ടുവരുവിനെന്നവൻ പറഞ്ഞു* പിന്നെ
അവൻ ജനസംഘങ്ങളൊട്ട പുല്ലിന്മെൽ പന്തിയാ
യിരിപ്പാൻ കല്പിച്ചു ആ അഞ്ചപ്പങ്ങളും രണ്ടു മത്സ്യ
ങ്ങളെയും എടുത്ത സ്വൎഗ്ഗത്തിങ്കലെക്ക മെൽനൊക്കി
അനുഗ്രഹം ചെയ്ത അപ്പങ്ങളെയും നുറുക്കി ശിഷ്യന്മാ

ക്കും കൊടുത്തു ശിഷ്യന്മാർ ജനങ്ങൾക്കും കൊടുത്തു* ൨൦
അവരെല്ലാവരും ഭക്ഷിച്ചു തൃപ്തരാകകയും ചെയ്തു അ
വർ ശേഷിച്ച കഷണങ്ങളിൽ പന്ത്രണ്ടു കൊട്ടകളെ
ളു നിറച്ചെടുത്തു* എന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും ൨൧
ബാലകന്മാരും കൂടാതെകണ്ടു ഏകദേശം അയ്യായിരം
പുരുഷന്മാരായിരുന്നു*
പിന്നെ ഉടനെതന്നെ യെശു തന്റെ ശിഷ്യന്മാ ൨൨
രെ പടവിൽ കയറുവാനും താൻ ജനസംഘങ്ങളെ
അയക്കുവൊളത്തിന്ന തനിക്ക മുമ്പെ അക്കരെക്ക പൊ
വാനും താല്പര്യപ്പെടുത്തി* പിന്നെ അവൻ ജന ൨൩
സംഘങ്ങളെ അയച്ചതിന്റെ ശേഷം ജപം ചെ
യ്യാനായി പർവതത്തിങ്കലെക്ക വെറിട്ടു കരെറി
പ്പൊയി സന്ധ്യയായപ്പൊൾ അവിടെ അവൻ മാത്രമുണ്ടാ
യിരുന്നു* എന്നാൽ പടവ അപ്പൊൾ സമുദ്രത്തിന്റെ ൨൪
മദ്ധ്യത്തിങ്കൽ തിരകളാലദ്ധ്വാനപ്പെട്ടതായിരുന്നു എ
ന്തുകൊണ്ടെന്നാൽ കാററ പ്രതികൂലമായിരുന്നു* അ ൨൫
ന്നു രാത്രിയുടെ നാലാം യാമത്തിങ്കൽ യെശു സമുദ്ര
ത്തിന്മെൽക്കൂടെ നടക്കുന്നവനായി അവരുടെ അടുക്കൽ
ചെന്നു* അവൻ സമുദ്രത്തിന്മെൽക്കൂടെ നടക്കുന്നതിനെ ൨൬
ന അവന്റെ ശിഷ്യന്മാർ കണ്ടാറെ മായക്കാഴ്ചയാകുന്നു
എന്ന പറഞ്ഞ വ്യാകുലപ്പെട്ടിരുന്നു ഭയംകൊണ്ടു നില
വിളിക്കയും ചെയ്തു* അപ്പൊൾ യെശു ഉടനെ ൨൭

അവരൊട്ട സംസാരിച്ചു നിങ്ങൾ ധൈൎയ്യപ്പെട്ടുവിൻ
ഞാൻ തന്നെ ആകുന്നു ഭയപ്പെടാതെയിരിപ്പിനെന്ന അ
൨൰൮ വൻ പറഞ്ഞു* പിന്നെ പത്രോസ അവനൊട്ട കൎത്താവെ നീ
തന്നെയാകുന്നു എങ്കിൽ ജലത്തിന്മെൽക്കൂടെ നി
ന്റെ അടുക്കൽ വരുവാൻ എന്നൊട്ട കല്പിക്കെണമെ
൨൰൯ എന്ന ഉത്തരമായിട്ട പറഞ്ഞു* എന്നാൽ വരിക എന്ന അവ
ൻ പറഞ്ഞു പത്രോസ പടവിൽനിന്നിറങ്ങി യെ
ശുവിന്റെ അടുക്കൽ വരുവാൻ ജലത്തിന്മീതെ നട
൩൰ ന്നു* എന്നാൽ കാററ ശക്തിയുള്ളതിനെ അവൻ ക
ണ്ടിട്ട ഭയപ്പെട്ടിരുന്നു അവൻ മുങ്ങി തുടങ്ങുകകൊണ്ട ക
ൎത്താവെ എന്നെ രക്ഷിക്കെണമെ എന്ന വിളിച്ചു പറ
൩൰൧ ഞ്ഞു* അപ്പൊൾ ഉടൻ തന്നെ യെശു കൈ നീട്ടി അവ
നെ പിടിച്ച അല്പവിശ്വാസമുള്ളവനെ നീ എന്തി
൩൰൨ ന സംശയിച്ചു എന്ന അവനൊട്ട പറഞ്ഞു* അവർ പട
൩൰൩ വിൽ കയറിയപ്പൊൾ കാററ അമന്ദക്ഷ്യം ചെയ്തു*
അപ്പൊൾ പടവിലുള്ളവർ വന്ന സത്യമായി നീ
ദൈവത്തിന്റെ പുത്രനാകുന്നു എന്ന പറഞ്ഞ അവനെ വ
൩൰൪ ന്ദിച്ചു* പിന്നത്തെതിലവർ അക്കരെക്കടന്നെത്തിയ
തിന്റെ ശെഷം ഗെനെസാറെത്ത എന്ന ദെശത്തി
൩൰൫ ങ്കലെക്ക വന്നു* ആ സ്ഥലത്തിങ്കലുള്ള മനുഷ്യർ അവ
നെ അറിഞ്ഞപ്പൊൾ ആ ചുററുമുള്ള പ്രദെശത്തിലൊക്ക
യും ആളയച്ച രൊഗികളെ എല്ലാവരെയും അവന്റെ

അടുക്കൽ വന്നു* അവർ അവന്റെ വസ്ത്രത്തിന്റെ [illegible]
വിളുമ്പിനെ മാത്രം തൊടെണമെന്ന അവനൊടപെ
ക്ഷിക്കയും ചെയ്തു തൊട്ടവരെല്ലാം സൌഖ്യപ്പെ
ട്ടുകയും ചെയ്തു*

## ൧൫ അദ്ധ്യായം

അപ്പൊൾ യെറുശലെമിൽനിന്നുള്ള വെദശാസ്ത്രി ൧
മാരും പറിശെന്മാരും യെശുവിന്റെ അടുക്കൽ വ
ന്നു* നിന്റെ ശിഷ്യന്മാർ മൂപ്പന്മാരുടെ പാരമ്പര്യത്താ ൨
ത്തെ എന്തിന ലംഘിക്കുന്നു എന്തുകൊണ്ടെന്നാലവർ
അപ്പത്തെ ഭക്ഷിക്കുമ്പൊൾ തങ്ങളുടെ കൈകളെ
കഴുകുന്നില്ലെന്ന പറഞ്ഞു* എന്നാൽ അവനവരൊട്ട ൩
ഉത്തരമായിട്ട പറഞ്ഞു നിങ്ങളും നിങ്ങളുടെ പാരമ്പര്യ
ത്താലത്തെക്കൊണ്ടു ദൈവത്തിന്റെ കല്പനയെ എ
ന്തിന ലംഘിക്കുന്നു* എന്തുകൊണ്ടെന്നാൽ നിന്റെ ൪
പിതാവിനെയും മാതാവിനെയും സ്നെഹമാനിക്ക എ
ന്നും പിതാവിനെ എങ്കിലും മാതാവിനെ എങ്കിലും
ദുഷിക്കുന്നവൻ മൃത്യുവിങ്കൽ മരിക്കട്ടെ എന്നും ദൈ
വം കല്പിച്ചിരിക്കുന്നു* എന്നാൽ ഏതൊരുത്തൻ പി ൫
താവിനൊടെങ്കിലും മാതാവിനൊടെങ്കിലും നിന
ക്ക എന്നെക്കൊണ്ട എതെല്ലാമുപകാരം വരുന്നുവൊ
അത സമ്മാനമെന്ന പറകയും* അവൻ തന്റെ പി ൬
താവിനെ എങ്കിലും തന്റെ മാതാവിനെ എങ്കിലും

ബഹുമാനിക്കാതെ ഇരിക്കയും ചെയ്താൽ (അപ്ര
കാരം ചെയ്യാമെന്ന) നിങ്ങൾ പറയുന്നു ഇപ്രകാരം നി
ങ്ങൾ നിങ്ങളുടെ പാരമ്പര്യമായതിനാൽ ദൈവത്തി
൭ ന്റെ കല്പനയെ നിവാരണം ചെയ്തു* കപടഭക്തിക്കാ
രെ നിങ്ങളെക്കുറിച്ച യെശായാ നന്നായി ദീർഘദർശ
൮ നം പറഞ്ഞു എന്തെന്നാൽ* ഈ ജനം തങ്ങളുടെ വാ
യിനാൽ എനിക്കു സമീപിച്ചുവരുന്നു അധരങ്ങളാൽ
എന്നെ ബഹുമാനിക്കുന്നു എന്നാൽ അവരുടെ ഹൃദ
൯ യം എങ്കൽനിന്ന ദൂരമായിരിക്കുന്നു* എന്നാൽ അവ
ർ മനുഷ്യരുടെ കല്പനകളായ ഉപദെശങ്ങളെ ഉ
പദെശിക്കുന്നവരായി വ്യർത്ഥമായി എന്നെ ആരാധനം
൰ ചെയ്യുന്നു* പിന്നെ അവൻ ജനസംഘത്തെ അടുക്ക
ൽ വിളിച്ചിട്ടവരൊട പറഞ്ഞു കെൾപ്പിൻ തിരിച്ച
൰൧ റിയുകയും ചെയ്വിൻ* വായിക്കകത്ത പൊകുന്നത മ
നുഷ്യനെ അശുദ്ധമാക്കുന്നില്ല വായിക്കൽനിന്ന പുറ
൰൨ പ്പെടുന്നതത്രെ മനുഷ്യനെ അശുദ്ധമാക്കുന്നതാകുന്നു* അ
പ്പൊൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന പറീശന്മാർ
ഈ വചനത്തെ കെട്ടാറെ വിരുദ്ധപ്പെട്ടു എന്ന നീ അ
൰൩ റിയുന്നുവൊ എന്ന അവനൊട പറഞ്ഞു* എന്നാൽ അ
വൻ ഉത്തരമായിട്ട പറഞ്ഞു എന്റെ സ്വർഗ്ഗസ്ഥനായ പിതാ
വ നടാത്തതായുള്ള നട്ടതല എല്ലാം പറിച്ചുകളയ
൰൪ പ്പെടും* അവരെ വിടുവിൻ അവർ കുരുടർക്ക കുരുട്ടുവഴി

കാട്ടികളാകുന്നവരാകുന്നു കുരുടൻ കുരുടന്ന വഴികാട്ടി
കുന്നു എങ്കിൽ അവരിരുവരും കുഴിയിൽ വീഴുകയും
ചെയ്യും*

അപ്പൊൾ പത്രൊസ എന്നവൻ ഉപമയെ ഞങ്ങൾക്ക തെ
ളിയിക്കെണമെന്ന അവനൊട ചൊദ്യമായിട്ട
പറഞ്ഞു* പിന്നെ യെശു പറഞ്ഞതെന്തെന്നാൽ ഇനി സ്ത
കം നിങ്ങളുമറിവില്ലാത്തവരാകുന്നുവൊ* വായിക്കകത്ത
പൊകുന്നതെല്ലാം കുക്ഷിയിങ്കൽ ചെന്ന അ
പാനവഴിയായി പുറത്ത പൊകുന്നു എന്ന നിങ്ങളി
ഇവരുമറിയുന്നില്ലയൊ* എന്നാൽ വായിങ്കൽനിന്ന
ന്ന പുറപ്പെടുന്ന കാൎയ്യങ്ങൾ ഹൃദയത്തിങ്കൽനിന്ന പുറപ്പെ
ട്ടുവരുന്നു അവകൾ മനുഷ്യനെ അശുദ്ധമാക്കുകയും ചെ
യ്യുന്നു* എന്തുകൊണ്ടെന്നാൽ ഹൃദയത്തിങ്കൽനിന്ന ദു
ഷ്ടചിന്തകളും നിഗ്രഹങ്ങളും വ്യഭിചാരങ്ങളും വെ
ശ്യാവൃത്തികളും മൊഷണങ്ങളും കള്ളസാക്ഷിക
ളും ദൂഷണങ്ങളും പുറപ്പെടുന്നു* ഇവകൾ മനുഷ്യനെ അ
ശുദ്ധമാക്കുന്നതാകുന്നു എന്നാൽ കഴുകാത്ത കൈ
കൾകൊണ്ട ഭക്ഷിക്കുന്നത മനുഷ്യനെ അശുദ്ധമാക്കു
ന്നില്ല*

പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട ത്രീറി
ന്റെയും സിദൊന്റെയും ദെശങ്ങളിലെക്ക കടന്ന
പൊയി* കണ്ടാലും കനാനക്കാരത്തിയായൊരുസ്ത്രീ ആ

അ അതൃത്തികളിൽനിന്ന പുറപ്പെട്ടുവന്ന കൎത്താവെ
ദാവീദിന്റെ പുത്ര എന്റെ മെൽ കനിവുണ്ടാകെ
ണം എന്റെ പുത്രി പിശാചിനാൽ കഠിനമായിട്ട
ബാധിക്കപ്പെട്ടിരിക്കുന്നു എന്ന അവനൊട്ട പറഞ്ഞ
൨൩ നിലവിളിച്ചു* എന്നാൽ അവനവളൊട ഒരു വാ
ക്കിനെയും ഉത്തരമായിട്ട പറഞ്ഞില്ല വിശെഷിച്ച അ
വന്റെ ശിഷ്യന്മാരടുക്കൽവന്ന അവൾ നമ്മുടെ പിന്നാ
ലെ നിലവിളിക്കുന്നു കൊണ്ട അവളെ പറഞ്ഞയ
൨൪ ക്കെണമെന്ന അവനൊടപെക്ഷിച്ചു* എന്നാൽ ഇ
സ്രാഎൽ ഭവനത്തിന്റെ നഷ്ടമായുള്ള ആട്ടുകളുടെ
അടുക്കലെല്ലാതെ കണ്ട ഞാനയക്കപ്പെട്ടവനല്ലെന്ന അവ
൨൫ ൻ ഉത്തരമായിട്ട പറഞ്ഞു* അപ്പൊൾ അവൾ വന്ന കൎത്താവെ
എനിക്ക സഹായം ചെയ്യെണമെന്ന പറഞ്ഞ അവ
൨൬ നെ വന്ദിച്ചു* എന്നാറെ അവൻ ബാലകന്മാരുടെ അ
പ്പത്തെ എടുത്ത നായ്ക്കൾക്ക കൊടുത്തുകളവാൻ ന
൨൭ ന്നല്ല എന്നുത്തരമായിട്ട പറഞ്ഞു* സത്യംതന്നെ കൎത്താ
വെ എങ്കിലും നായ്ക്കൾ തങ്ങളുടെ എജമാനന്മാരുടെ
മെശപ്പലകയിൽനിന്ന വീഴുന്ന കഷണങ്ങളിൽനി
൨൮ ന്ന ഭക്ഷിക്കുന്നുവല്ലൊ എന്നവളും പറഞ്ഞു* അപ്പൊൾ
യെശു ഹെ സ്ത്രീ നിന്റെ വിശ്വാസം വലുതായിട്ട
ഉള്ളതാകുന്നു നിന്റെ ഇഷ്ടപ്രകാരം നിനക്ക ഭവിക്ക
ട്ടെ എന്നവളൊട്ടുത്തരമായിട്ട പറഞ്ഞു അന്നെരം തൊ

ലവളുടെ പുത്രി സൗഖ്യമാകകയും ചെയ്തു*
പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട ഗലീലയി
ലെയ കടലിന്റെ അരികെ വന്നു ഒരു പർവതത്തിന്മെ
ൽ കയറി അവിടെ ഇരുന്നു* അപ്പോൾ മുടന്തരും കുരു
ടരും ഊമയായുള്ളവരും ഊനമുള്ളവരും മറ്റും വള
രെ പേരും തങ്ങളൊട്ടുകൂടി ഉണ്ടായിട്ടുള്ള വളര ജനസം
ഘങ്ങളവന്റെ അട്ടക്കൽവന്നു അവരെയും യെശുവി
ന്റെ പാദങ്ങളുടെ അരികെവെച്ചു അവനവരെ
സൗഖ്യമാക്കുകയും ചെയ്തു* എന്നതുകൊണ്ടു ഊമയായു
ള്ളവർ പറയുന്നതിനെയും ഊനമുള്ളവർ സൗഖ്യ
പ്പെടുന്നതിനെയും മുടന്തർ നടക്കുന്നതിനെയും കുരുടർ
കാണുന്നതിനെയും ജനസംഘങ്ങൾ കണ്ടാറെ ആശ്ചര്യ
പ്പെട്ടു ഇസ്രായെലിന്റെ ദൈവത്തിനെ സ്തുതിക്ക
യും ചെയ്തു* അപ്പോൾ യെശു തന്റെ ശിഷ്യന്മാ
രെ അട്ടക്കൽ വിളിച്ചു ഈ ജനസംഘത്തിന്മെൽ അ
വരിപ്പോൾ മൂന്നു ദിവസങ്ങൾ എന്റെ അട്ടക്കൽ പാ
ൎത്തുകൊണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊ
ണ്ടും ഞാൻ മനസ്സാർദ്രപ്പെടുന്നു എന്നും അവർ വഴി
യിൽ തളൎന്നുപൊകാതിരിക്കെണ്ടു അവരെ ഉപവാസ
മുള്ളവരായി അയപ്പാനെനിക്ക മനസ്സില്ലെന്നും പ
റഞ്ഞു* അവന്റെ ശിഷ്യന്മാർ ഇത്രവളരെ ജനസംഘത്തെ
ന്ന തൃപ്തിയാക്കുവാൻ തക്കവണ്ണം വനത്തിങ്കൽ നമുക്കെ

അപ്പങ്ങൾ എവിടെനിന്ന ഉണ്ടാകുമെന്ന അവരൊട്ട
൩൪ പറഞ്ഞു* യെശുവുമവരൊട്ട നിങ്ങൾക്കെത്ര അപ്പങ്ങ
ളുണ്ടെന്ന പറഞ്ഞു ഏഴും കുറഞ്ഞൊരു ചെറിയ മത്സ്യ
൩൫ ങ്ങളുമുണ്ടെന്ന അവരും പറഞ്ഞു* അപ്പൊഴവൻ ജന
സംഘങ്ങളൊട്ട നിലത്തിൽ വന്നിരിപ്പാൻ ക
൩൬ ല്പിച്ചു* അവൻ ആ എഴപ്പങ്ങളെയും മത്സ്യങ്ങളെ
യും വാങ്ങി സ്തൊത്രവും ചെയ്തു മുറിച്ച തന്റെ ശി
ഷ്യന്മാൎക്ക കൊടുത്തു ശിഷ്യന്മാർ ജനസംഘത്തിന്ന
൩൭ (കൊടുത്തു)* എല്ലാവരും ഭക്ഷിച്ച തൃപ്തരാകകയു
ചെയ്തു പിന്നെ അവർ ശെഷിച്ചിരുന്ന കഷണ
൩൮ ങ്ങളിൽനിന്ന ഏഴ കൊട്ടകളെ നിറച്ചെടുത്തു*
എന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും ബാലകന്മാരും കൂ
൩൯ ടാതെകണ്ട നാലായിരം പുരുഷന്മാരായിരുന്നു* പിന്നെ
ന്ന അവൻ ജനസംഘങ്ങളെ അയച്ചിട്ട പടവിൽ
കയറി മഗ്ദലായുടെ അതിരുകളിൽ വരികയും ചെ
യ്തു*

൧൬ അദ്ധ്യായം.

൧ പിന്നത്തെതിൽ പറിശെന്മാരും സാദൊക്കായ
ക്കാരുമകൂടെ വന്ന ആകാശത്തിൽനിന്ന ഒരു ല
ക്ഷ്യത്തെ അവൎക്ക കാണിക്കെണമെന്ന അവനെ പ
൨ രീക്ഷിച്ച ചൊദിച്ചു* അവനവരൊട്ടുത്തരമായിട്ട പ
റഞ്ഞു സന്ധ്യയാകുമ്പൊൾ ആകാശം ചെമാനമായിരി

കുന്നതുകൊണ്ട തെളിവാകുമെന്ന നിങ്ങൾ പറയു
ന്നു* ഉഷസ്സിങ്കൽ ആകാശം ചെമ്മാനമാകും മൂടലായു മി
രിക്കുന്നതുകൊണ്ട ഇന്ന കാറും മഴയുമുണ്ടാകുമെ
ന്ന നിങ്ങൾ പറയുന്നു കപടഭക്തിക്കാരരെ നിങ്ങൾ ആ
കാശത്തിന്റെ ഭേദം വിവരപ്പെടുത്തുവാനറിയുന്നി
രിക്കുന്നു എന്നാൽ കാലങ്ങളുടെ ലക്ഷ്യങ്ങളെ വിവ
രമായറിവാൻ നിങ്ങൾക്കു കഴികയില്ലയൊ* ദോഷമാ ൪
യും വ്യഭിചാരമായുമുള്ളൊരു സന്തതി ഒരു ലക്ഷ്യ
ത്തെ അപെക്ഷിക്കുന്നു എന്നാൽ യൊനായെന്ന ദീർഘദ
ർശ്ശിയുടെ ലക്ഷ്യമല്ലാതെകണ്ട മറ്റൊരു ലക്ഷ്യവുമതിന്ന
കൊടുക്കപ്പെടുകയില്ല അവനവരെവിട്ട പുറപ്പെട്ടു
പൊകകയും ചെയ്തു*
പിന്നെ അവന്റെ ശിഷ്യന്മാർ അക്കരെ വന്നപ്പൊ ൫
ൾ അവരപ്പങ്ങളെ എടുപ്പാൻ മറന്നുപോയിരുന്നു* ൬
പിന്നെ യെശു പറിശെന്മാരുടെയും സാദൊക്കായക്കാരരുടെ
യും പുളിച്ചമാവിങ്കൽനിന്ന ജാഗ്രതപ്പെട്ട സൂക്ഷി
ച്ചിരിപ്പിനെന്ന അവരൊട പറഞ്ഞു* എന്നാൽ നാമ ൭
പ്പങ്ങളെ എടുത്തില്ലായ്കകൊണ്ടാകുന്നു എന്ന അവർ
തമ്മിൽ തമ്മിൽ വിചാരിച്ചു പറഞ്ഞു* ആയതിനെ യെ ൮
ശു അറിഞ്ഞാറെ അവരൊട പറഞ്ഞു അല്പ വിശ്വാ
സമുള്ളവരെ നിങ്ങളപ്പങ്ങളെ എടുത്തില്ലായ്കകൊ
ണ്ട തമ്മിലെന്തിന വിചാരിക്കുന്നു* ഇനിയും നി ൯

ങ്ങളറിയുന്നില്ലയൊ അഞ്ചായിരം പെൎക്കഞ്ചപ്പങ്ങളെ
യും എത്ര കൊട്ടകളെ നിങ്ങളെടുത്തു എന്നുള്ള
൰ തിനെയും* നാലായിരം പെൎക്കെഴപ്പങ്ങളെയും എ
ത്ര കൊട്ടകളെ നിങ്ങളെടുത്തു എന്നുള്ളതിനെ
൰൧ യും ഒൎക്കകയും ചെയ്യുന്നില്ലയൊ* പറിശെന്മാരുടെ
യും സാദൊക്കായക്കാറരുടെയും പുളിച്ചമാവികൽ
നിന്ന നിങ്ങൾ സൂക്ഷിച്ചിരിക്കെണമെന്നത ഞാന
പ്പത്തെകൊണ്ട നിങ്ങളൊട്ട പറഞ്ഞിട്ടില്ലെന്ന നി
൰൨ ങ്ങളറിയാതെ ഇരിക്കുന്നതെങ്ങിനെ* അപ്പൊളവ
ർ അവനപ്പത്തിന്റെ പുളിച്ചമാവികൽനിന്നല്ല പ
റിശെന്മാരുടെയും സാദൊക്കായക്കാറരുടെയും ഉപദെ
ശങ്ങളികൽനിന്നത്രെ സൂക്ഷിച്ചിരിക്കെണമെന്ന പ
റഞ്ഞു എന്നറിഞ്ഞു*
൰൩ പിന്നത്തെതിൽ യെശു ഫിലിപ്പൊസിന്റെ
കൈസറിയായുടെ അതൃത്തികളിൽ വന്നാറെ അ
വൻ തന്റെ ശിഷ്യന്മാരൊട്ട മനുഷ്യന്റെ പുത്രനായി
രിക്കുന്ന ഞാനാരാകുന്നു എന്ന മനുഷ്യർ പറയുന്നുവെന്ന ചൊദി
൰൪ ച്ചു* ചിലർ ബപ്തിസ്ത യൊഹന്നാനെന്നും മറ്റു ചില
ർ എലിയാവെന്നും മറ്റും ചിലർ എറമിയ അല്ലെങ്കി
ൽ ദീൎഘദൎശികളിൽ ഒരുത്തനെന്നും പറയുന്നു എ
൰൫ ന്ന അവരും പറഞ്ഞു* അവനവരൊട്ട പറഞ്ഞു എന്നാൽ
൰൬ നിങ്ങൾ ഞാനാരാകുന്നു എന്ന പറയുന്നു* ശിമൊ

ള്ള ദൈവത്തിന്റെ പുത്രൻ ക്രിസ്തുവാകുന്നു എന്ന
ശിമെയൊൻ പത്രൊസ ഉത്തരമായിട്ട പറഞ്ഞു* യെശുവ ൧൭
മവനൊട്ടുത്തരമായിട്ട പറഞ്ഞു യൊനായുടെ പുത്രനായു
ള്ള ശിമെയൊനെ നീ ഭാഗ്യവാനാകുന്നു എന്തുകൊണ്ടെന്നാ
ൽ ജഡവും രക്തവുമല്ല സ്വർഗ്ഗത്തിങ്കലിരിക്കുന്ന എ
ന്റെ പിതാവത്രെ ഇതിനെ നിനക്ക വെളിപ്പെടുത്തി
യത* വിശെഷിച്ച നീ പത്രൊസാകുന്നു എന്നും ഈ ൧൮
പാറയിന്മെൽ ഞാനെന്റെ സഭയെ പണിയിപ്പിക്കു
മെന്നും നരകത്തിന്റെ നെരെ ന്യായത്തിന്റെ വാതല്പ
ക്കൾ ബലപ്പെട്ടുകയില്ലെന്നും* ഞാൻ സ്വർഗ്ഗരാജ്യത്തിന്റെ ൧൯
ന്റെ താക്കൊലുകളെ നിനക്ക തരുമെന്നും നീ ഭൂമി
യിങ്കൽ എതെങ്കിലും ബന്ധിക്കുമൊ അത സ്വർഗ്ഗത്തി
ങ്കൽ ബന്ധിക്കപ്പെട്ടതാകുമെന്നും നീ ഭൂമിയിങ്കൽ
എതെങ്കിലുമഴിക്കുമൊ അത സ്വർഗ്ഗത്തിങ്കലഴിക്ക
പ്പെട്ടതാകുമെന്നും ഞാൻ നിന്നൊട്ട പറയുന്നു* ൨൦ അ
പ്പൊൾ താൻ ക്രിസ്തുവായ യെശുവാകുന്നു എന്ന ആരൊ
ടും പറയരുതെന്ന അവൻ തന്റെ ശിഷ്യന്മാരൊട്ട ക
ല്പിച്ചു*

അന്നുമുതൽ യെശുതാൻ യെറുശലമിലെക്ക ൨൧
പൊകുവാനും മൂപ്പന്മാരാലും പ്രധാന ആചാര്യന്മാരാലും വെദ
ശാസ്ത്രിമാരാലും വളര കഷ്ടപ്പെട്ടുവാനും കൊല്ലപ്പെ
ട്ടുവാനും മൂന്നാം ദിവസത്തിങ്കൽ പിന്നെയുയിർത്തെ

ഴുനീല്ക്കപ്പെട്ടുവാനും വെണ്ടുന്നതാകുന്നുവെന്ന തന്റെ
൩൰൨ ശിഷ്യന്മാൎക്ക കാണിച്ചു തുടങ്ങി* അപ്പൊൾ പത്രൊ
സ അവനെ വെറിട്ട കൂട്ടിക്കൊണ്ടു അവനെ ശാസി
ച്ചു തുടങ്ങി കൎത്താവെ നിന്റെ മെൽ കരുണയുണ്ടാ
യിരിക്കെണം ഇപ്രകാരം നിനക്ക സംഭവിക്കയില്ല
൩൰൩ എന്ന പറഞ്ഞു* എന്നാൽ അവൻ തിരിഞ്ഞിട്ട പത്രൊ
സിനൊട സാത്താനെ എന്റെ പിന്നിൽ പൊ
ക നീ എനിക്ക ഒരു വിരുദ്ധമാകുന്നു എന്തുകൊണ്ടെ
ന്നാൽ നീ ദൈവത്തിന്റെ കാൎയ്യങ്ങളെ അല്ല മനു
ഷ്യരുടെ കാൎയ്യങ്ങളെ അത്രെ വിചാരിക്കുന്നുവെന്ന
൩൰൪ പറഞ്ഞു* അപ്പൊൾ യെശു തന്റെ ശിഷ്യന്മാരൊട
പറഞ്ഞു ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ മന
സ്സാകുന്നു എങ്കിൽ അവൻ തന്നെത്താന്നെ നിഷെധി
ക്കകയും തന്റെ കുരിശിനെ എടുക്കകയും എന്റെ
൩൰൫ പിന്നാലെ വരികയും ചെയ്യട്ടെ* എന്തുകൊണ്ടെ
ന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ
മനസ്സായിരിക്കുമൊ അവൻ അതിനെ നഷ്ടപ്പെട്ടുത്തും ആ
രെങ്കിലുമെന്റെ നിമിത്തമായിട്ട തന്റെ ജീവ
൩൰൬ നെ നഷ്ടപ്പെട്ടുത്തുമൊ അവനതിനെ കണ്ടെത്തും*
എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകത്തെ
ഒക്കെയും ആദായമാക്കുകയും തന്റെ ആത്മാവിനെ ഛെ
ദപ്പെട്ടുത്തുകയും ചെയ്താൽ അവന്ന എന്തൊരു

ലാഭമുള്ളൂ അല്ലെങ്കിൽ ഒന്നു മനുഷ്യൻ തന്റെ ആത്മാ
വിന്റെ ഉദ്ധാരണമായിട്ട എന്തൊന്നിനെ കൊടു
ക്കും* എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ ത
ന്റെ പിതാവിന്റെ പ്രഭാവത്തൊട്ട തന്റെ മാലാ
ഖമാരൊടും കൂടി വരെണ്ടിവരും അപ്പൊളവൻ ഒരൊ
രുത്തന്ന അവന്റെ ക്രിയയിൻപ്രകാരം നൽക്കുകയും
ചെയ്യും* മനുഷ്യന്റെ പുത്രനെ തന്റെ രാജ്യത്തി ങ്ക
ൽ വരുന്നതായിട്ട കാണുവൊളത്തിന്ന ഇവിടെ
നില്ക്കുന്നവരിൽ ചിലർ മരണത്തെ ആസ്വദിക്കാ
തെ ഇരിക്കുമാറാകുമെന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊട്ട പറയുന്നു*

൰൭ അദ്ധ്യായം.

പിന്നെ ആറുദിവസങ്ങളുടെ ശെഷം യെശു പ
ത്രൊസിനെയും യാക്കൊബിനെയും അവന്റെ സഹൊ
ദരനായ യൊഹന്നാനെയും കൂട്ടി അവരെ പ്രത്യെ
കമായിട്ട ഉന്നതമായുള്ളൊരു പർവ്വതത്തിന്മെൽ
കൊണ്ടുപൊയി* അവനവരുടെ മുമ്പാക മറുവെഷപ്പെ
ട്ടിരുന്ന അവന്റെ മുഖം സൂര്യനെപ്പൊലെ പ്രകാ
ശിച്ചു അവന്റെ വസ്ത്രങ്ങളും പ്രകാശത്തെപ്പൊലെ
നിർമ്മലപ്പെട്ടിരുന്നു* കണ്ടാലും മൊശയും എലിയായും
അവനൊട്ടുകൂടി സംസാരിക്കുന്നവരായി അവർക്ക കാ
ണപ്പെട്ടു* അപ്പൊൾ പത്രൊസ യെശുവിനൊട്ട കർ

കൎത്താവെ ഞങ്ങൾക്കിവിടെ ഇരിപ്പാൻ നല്ലതാകുന്നു നി
നക്ക മനസ്സുണ്ടെങ്കിൽ ഞങ്ങളിവിടെ മൂന്ന കൂടാരങ്ങ
ള നിനക്ക ഒന്നിനെയും മൊശെക്ക ഒന്നിനെയും ഏ
ലിയാക്ക ഒന്നിനെയും ഉണ്ടാക്കട്ടെ എന്നുത്തരമായിട്ട
൫ പറഞ്ഞു* അവൻ ഇനിയും പറയുമ്പോൾ കണ്ടാലും പ്രകാ
ശമായുള്ളൊരു മെഘമവരുടെ മീതെ നിഴലിച്ചു
കണ്ടാലും മെഘത്തിങ്കൽനിന്ന ഇവങ്കൽ ഞാൻ സന്തു
ഷ്ടിയമായിരിക്കുന്ന എന്റെ വാത്സല്യപുത്രനിവനാകു
ന്നു ഇവനെ കെൾപ്പിനെന്ന ഒരു ശബ്ദമുണ്ടാകകയും ഉ
൬ ചങ്കു* ശിഷ്യന്മാരിതിനെ കെട്ടാറെ കവിണ്ണുവീണ
൭ വളരെ ഭയപ്പെട്ടു* അപ്പോൾ യെശു അടുക്കൽവന്ന
അവരെ തൊട്ട എഴുനീപ്പിൻ ഭയപ്പെടാതെയുമിരി
൮ പ്പിനെന്നു പറഞ്ഞു* പിന്നെ അവര തങ്ങളുടെ കണ്ണുക
ളെ ഉയൎത്തീട്ട യെശുവിനെ മാത്രമല്ലാതെകണ്ട ഒരു
൯ ത്തനെയും കണ്ടില്ല* പിന്നെയതിലവര പൎവ്വതത്തി
ങ്കൽനിന്ന ഇറങ്ങുമ്പോൾ യെശു അവരൊട മനുഷ്യ
ന്റെ പുത്രൻ മരിച്ചവരിൽനിന്നുയിൎത്തെഴുനീല്ക്കുവൊ
ളവും ഈ ദൎശനത്തെ ആരൊടും പറയരുതെന്ന
൰ കല്പിച്ചു* അപ്പോളവന്റെ ശിഷ്യന്മാർ എന്നാൽ
എലിയാ മുമ്പെ വരെണ്ടുന്നതാകുന്നു എന്ന വെദശാ
൰൧ സ്ത്രിമാര പറയുന്നതെന്തെന്ന അവനൊട ചൊദിച്ചു*
യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു സത്യന്തന്നെ

ഏലിയാ മുമ്പെ വരും സകലകാൎയ്യങ്ങളെ ക്രമപ്പെടുത്തു
കയും ചെയ്യും* എന്നാൽ ഏലിയാ വന്നുകഴിഞ്ഞു എ ൧൨
ന്നും അവരവനെ അറിയാതെ തങ്ങൾക്കിഷ്ടമായപ്രകാര
മൊക്കെയും അവനൊടു ചെയ്തു എന്നും ഞാൻ നിങ്ങളൊടു
പറയുന്നു അപ്രകാരം തന്നെ മനുഷ്യന്റെ പുത്രനും അവരാ
ൽ കഷ്ടപ്പെടെണ്ടിവരും* അപ്പൊൾ അവൻ ബപ്തിസ്ത ൧൩
യൊഹന്നാനെക്കുറിച്ചു തങ്ങളൊടു പറഞ്ഞു എന്ന ശി
ഷ്യന്മാർ അറിഞ്ഞു*

പിന്നെ അവർ ജനസംഘത്തിന്റെ അടുക്ക ൧൪
ൽ വന്നപ്പൊൾ ഒരു മനുഷ്യനവന്റെ അടുക്കൽ വന്ന അ
വന്റെ മുമ്പാകെ മുട്ടുകുത്തി* കൎത്താവെ എന്റെ പുത്ര ൧൫
ൻ ഭ്രാന്തനാകകൊണ്ടും കഠിനമായിട്ട ബാധിക്കപ്പെ
ടുന്നതു കൊണ്ടും അവന്റെ മെൽ കനിവുണ്ടാകണമെ
എന്തുകൊണ്ടെന്നാലവൻ പലപ്പൊഴും അഗ്നിയിലു
ം പലപ്പൊഴും ജലത്തിലും വീഴുന്നു എന്നും* ഞാ ൧൬
നവനെ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവ
ന്നു എന്നും അവനെ സൗഖ്യമാക്കുവാനവൎക്ക കഴിയാതെ
ഇരുന്നു എന്നും പറഞ്ഞു* അപ്പൊൾ യെശുവുത്തരമാ ൧൭
യിട്ട പറഞ്ഞു ഹെ അവിശ്വാസമായും വിപരീതമായു
മുള്ള സന്തതിയെ ഞാനെത്രത്തൊളം നിങ്ങളൊ
ടുകൂടെ ഇരിക്കെണ്ടിവരും എത്രത്തൊളം നിങ്ങ
ളൊട്ട ക്ഷമിക്കെണ്ടിവരും അവനെ ഇവിടെ എനി

൰൮ ക്കകൊണ്ടുവരുവിൻ* പിന്നെ യെശു പിശാചിനെ
ശാസിച്ചു അതു അവനെവിട്ടു പുറപ്പെട്ടുപൊയി അ
ന്നെരം മുതൽ ആ ബാലൻ സൌഖ്യവാനാകുകയും ചെ
൰൯ യ്തു* അപ്പൊൾ ശിഷ്യന്മാർ എകാന്തമായിട്ടു യെശു
വിന്റെ അടുക്കൽവന്ന അവനെ പുറത്താക്കികളവാ
൨൰ ൻ ഞങ്ങൾക്ക കഴിയാഞ്ഞതെന്തുകൊണ്ടെന്ന പറഞ്ഞു*
യെശു അവരൊടു പറഞ്ഞു നിങ്ങളുടെ അവിശ്വാസം
കൊണ്ടാകുന്നു എന്തുകൊണ്ടെന്നാൽ ഒരു കടുകുമണി
യൊളം നിങ്ങൾക്ക വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ ഈ
പൎവതത്തിനൊട ഇവിടെനിന്ന വാങ്ങിപ്പൊക എ
ന്ന പറകയും അത വാങ്ങിപ്പൊകുകയും ചെയ്യുമെന്നും
നിങ്ങൾക്ക കഴിയാത്ത കാൎയ്യമൊന്നുമുണ്ടാകയില്ലെന്നു
൨൧ ം ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു* എന്നാ
ലും ഈവിധം ജപത്താലും ഉപൊഷണത്താലുമല്ലാതെ
൨൨ തങ്ങു പുറപ്പെടുന്നില്ല* പിന്നത്തെതിലവർ ഗലീലെ
യായിൽ പാൎക്കുമ്പൊൾ യെശു അവരൊടുപറഞ്ഞു മ
നുഷ്യന്റെ പുത്രൻ മനുഷ്യരുടെ കൈകളിലെല്പി
൨൩ ക്കപ്പെടെണ്ടിവരും* അവരവനെ കൊല്ലും മൂന്നാം ദി
വസത്തിങ്കലും അവൻ പിന്നെയുമുയിൎത്തെഴുനില്ക്കപ്പെ
൨൪ ട്ടും അവരും വളരെ ദുഃഖപ്പെട്ടിരുന്നു* പിന്നത്തെ
തിലവർ കപ്പൎന്നഹൊമിങ്കലെക്ക വന്നപ്പൊൾ തലവരി
പ്പണം വാങ്ങുന്നവർ പത്രൊസിന്റെ അടുക്കൽവന്ന നി

ങ്ങളുടെ ഗുരു വരിപ്പണം കൊടുക്കുന്നില്ലയൊ എന്ന
ഉവ്വ കൊടുക്കുന്നു എന്ന അവനും പറഞ്ഞു* പിന്നെ -
അവൻ ഭവനത്തിങ്കൽ വന്നപ്പൊൾ യെശു അവനെ മു
ന്ത ട്ടശിമൊനെ നിനക്ക എന്തു തൊന്നുന്നു ഭൂമിയു
ടെ രാജാക്കന്മാർ ആരൊടു ചുങ്കമെങ്കിലും വരിയെ
ങ്കിലും വാങ്ങുന്നു അവരുടെ പുത്രന്മാരൊടൊ അന്യരൊ
ടൊ എന്ന പറഞ്ഞു* പത്രൊസ അന്യരൊട എന്ന അ -
വനൊട പറഞ്ഞു യെശു അവനൊട പറഞ്ഞു ആകയാൽ
പുത്രന്മാർ ഒഴിവുള്ളവരാകുന്നു* എങ്കിലും നാമവരെ -
വിഘ്നപ്പെടുത്താതെ കണ്ടു നീ സമുദ്രത്തിങ്കലെക്ക പൊ
യി ചൂണ്ടലിട്ട മുമ്പെ കയറിവരുന്ന മത്സ്യത്തെയും എടു
ത്ത അതിന്റെ വായിനെയും തുറന്നു നീ ഒരു വെ
ള്ളിക്കാശിനെ കണ്ടെത്തും ആയതിനെ എടുത്ത
എനിക്കും നിനക്കും വെണ്ടി അവൎക്ക കൊടുക്ക*

## ൰൮ അദ്ധ്യായം.

ആ സമയത്തിങ്കൽ ശിഷ്യന്മാർ യെശുവിന്റെ -
അടുക്കൽ വന്ന സ്വൎഗ്ഗരാജ്യത്തിങ്കൽ ആര ശ്രെഷ്ഠനാ
കുന്നു എന്ന പറഞ്ഞു* അപ്പൊൾ യെശു ഒരു ബാലനെ ത
അടുക്കൽ വിളിച്ചിട്ട അവനെ അവരുടെ മദ്ധ്യത്തി
ങ്കൽ നിൎത്തി പറഞ്ഞത എന്തെന്നാൽ* നിങ്ങൾ മനം ത
ിരിക്കപ്പെടുകയും ബാലന്മാരെപ്പൊലെ ആകുന്നി
കയും ചെയ്യാതെ കണ്ടു നിങ്ങൾ സ്വൎഗ്ഗരാജ്യത്തിങ്കൽ ഉ

പ്രവെശിക്കയില്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
൪ ട്ട പറയുന്നു* ആകയാൽ ഏതൊരുത്തൻ ഈ ബാലക
നെപ്പോലെ തന്നെത്താന്നെ വിനയപ്പെടുത്തുമൊ ആയ
൫ വൻ സ്വൎഗ്ഗരാജ്യത്തിങ്കൽ ശ്രെഷ്ഠനാകുന്നു* ആരെങ്കിലു
മിപ്രകാരമുള്ള ഒരു ബാലനെ എന്റെ നാമത്തിന്നാ
യ്ക്കൊണ്ട സ്വീകരിക്കുന്നുവൊ അവനെന്നെ സ്വീകരി
൬ ക്കുന്നു* എന്നാൽ ആരെങ്കിലും എങ്കൽ വിശ്വസിക്കുന്ന
വരായ ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടു
ത്തുമൊ ഒരു തിരിക്കല്ല അവന്റെ കഴുത്തിൽ തൂ
ക്കപ്പെട്ടുവാനും അവൻ സമുദ്രത്തിന്റെ അഗാധത്തിങ്ക
ൽ മുങ്ങിപ്പൊകുവാനും അവന്ന എറ്റവും നല്ലതു*
൭ വിരുദ്ധങ്ങൾ ഹെതുവായിട്ട ലൊകത്തിന്ന ദുരിത
ം എന്തു കൊണ്ടെന്നാൽ വിരുദ്ധങ്ങൾ വരുവാനാവശ്യമാ
കുന്നു എന്നാലും വിരുദ്ധത്തെ വരുത്തുന്ന ആ മനുഷ്യന്ന ദു
൮ രിതം* അതു കൊണ്ട നിന്റെ കൈയെങ്കിലും നി
ന്റെ കാൽ എങ്കിലും നിന്നെ വിരുദ്ധപ്പെടുത്തുന്നു എ
ന്നാകിൽ അവകളെ ഛെദിച്ച നിങ്കൽനിന്ന കള
കനീ രണ്ടു കൈകളെങ്കിലും രണ്ടു കാലുകളെങ്കിലു
മുള്ളവനായി എന്നെക്കുമുള്ള അഗ്നിയിങ്കൽ തള്ളി
ക്കളയപ്പെടുന്നതിനെക്കാൾ മുടന്തനായി അല്ലെങ്കി
ൽ ഊനമുള്ളവനായി ജീവങ്കലെക്ക പ്രവെശിക്കുന്ന
൯ തു നിനക്ക നല്ലതാകുന്നു* പിന്നെയും നിന്റെ കണ്ണ നി

൧൫ പിന്നെയും നിന്റെ സഹോദരൻ നിനക്കു വി
രൊധമായി ദൊഷം ചെയ്യുന്നു എന്നുവരികിൽ നീ
പൊയി നീയും അവനുമായിട്ടു തന്നെ അവനെ കുററ
പ്പെടുത്തുക അവൻ നിന്നെ കെൾക്കുമെങ്കിൽ നീ നി
൧൬ ന്റെ സഹോദരനെ ലാഭമാക്കി* എന്നാൽ അവൻ
കെൾക്കയില്ലെങ്കിൽ സകല വാക്കും രണ്ടു മൂന്നു സാക്ഷി
ക്കാരുടെ വായിനാൽ സ്ഥിരപ്പെടെണ്ടുന്നതിന ഇ
നിയും ഒന്നുരണ്ടുപെരെ നിന്നൊടുകൂടി വിളിച്ചു
൧൭ കൊൾക* എന്നാലവനവരെ അനുസരിക്കയില്ലെങ്കി
ൽ നീ സഭക്കു പറക അവൻ സഭയെ അനുസരിക്കയുമി
ല്ലെങ്കിൽ അവൻ നിനക്ക ഒരു അജ്ഞാനിയെയും ചുങ്കക്കാ
൧൮ രനെയും പൊലെ ഇരിക്കട്ടെ* നിങ്ങൾ ഭൂമിയിങ്ക
ൽ യാതൊന്നു കെട്ടുന്നുള്ളൊ എങ്കിലും ബന്ധിക്കുമൊ
അവകൾ സ്വർഗ്ഗത്തിങ്കൽ ബന്ധിക്കപ്പെട്ടിരിക്കുമെന്നും
നിങ്ങൾ ഭൂമിയിങ്കൽ യാതൊന്നു കെട്ടുന്നുള്ളൊ എങ്കി
ലും അഴിക്കുമൊ അവകൾ സ്വർഗ്ഗത്തിങ്കലഴിക്കപ്പെട്ടി
രിക്കുമെന്നും ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയു
൧൯ ന്നു* പിന്നെയും ഞാൻ നിങ്ങളൊടു പറയുന്നു നിങ്ങ
ളിലിരുവർ തങ്ങൾ യാചിപ്പാനിരിക്കുന്ന യാതൊരു കാ
ൎയ്യത്തെ കുറിച്ചു ഭൂമിയിങ്കൽ സമതയായി എന്നാൽ അ
താസ്വർഗ്ഗത്തിങ്കലിരിക്കുന്ന എന്റെ പിതാവിനാലവൎക്കു
൨൦ ചെയ്യപ്പെടും* എന്തുകൊണ്ടെന്നാൽ രണ്ടു പെരൊ മൂ

കളെ മൂന്നൊ വെർത്തുകളെ എന്റെ നാമത്തിൽ എവി
ടെ കൂടിയിരിക്കുന്നുവൊ അവിടെ ഞാനവരുടെ മദ്ധ്യ
ത്തിങ്കലുണ്ടന്നു* അപ്പൊൾ പത്രൊസ അവന്റെ അടുക്കെ
ൽ വന്നു കർത്താവെ എന്റെ സഹൊദരൻ പലപ്പൊഴും ൨൧
എന്റെ നെരെ ദൊഷം ചെയ്താൽ ഞാനവനൊട
എത്രപ്രാവശ്യം ക്ഷമിക്കെണ്ടു എഴുപ്രാവശ്യത്തൊളമൊ
മായെന്ന പറഞ്ഞു* യെശു അവനൊട്ട പറഞ്ഞു എഴു പ്രാ ൨൨
വശ്യത്തൊളമല്ല എഴുവതെഴു പ്രാവശ്യത്തൊളമെ
ന്ന ഞാൻ നിന്നൊട്ട പറയുന്നു* ആയതുകൊണ്ട തന്റെ ൨൩
ന്റെ ദാസന്മാരൊട്ട കണക്ക കെൾപ്പാൻ മനസ്സായിരുന്നി
ട്ടുള്ളൊരു രാജാവിന്ന സ്വർഗ്ഗരാജ്യം സദൃശമായിരിക്കു
ന്നു* എന്നാലവൻ കണക്ക നൊക്കിത്തുടങ്ങിയപ്പൊൾ ൨൪
പതിനായിരം താലന്ത കടംപെട്ടിരുന്നൊരുത്തനവ
ന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടിരുന്നു* എന്നാൽ കൊ ൨൫
ടുത്തുതീർപ്പാനവന്ന ഇല്ലായ്കകൊണ്ട അവനെയും അവ
ന്റെ ഭാര്യയെയും അവന്റെ മക്കളെയും അവനുണ്ടാ
യിരുന്ന സകലത്തെയും വിറ്റിട്ടും കടം തീർക്കപ്പെട്ടുവാ
നും അവന്റെ എജമാനൻ കല്പിച്ചു* അതുകൊണ്ട ൨൬
ദാസൻ നിലത്തുവീണു എജമാനനെ എനിക്കൊ
ണ്ട ക്ഷമയുണ്ടാകെണമെന്നും ഞാൻ സകലത്തെയും
നിനക്കുതീർത്തുതരാമെന്നും അവനെ വന്ദിച്ചു പറഞ്ഞു* ൨൭
ആ ദാസന്റെ എജമാനൻ മനസ്സാർദ്രപ്പെട്ട അവനെ

൨൮ വിട്ടയച്ചു കടം അവനോട്ട ക്ഷമിക്കയും ചെയ്തു*
എന്നാറെ ആ ദാസൻ പുറപ്പെട്ടാറെ തനിക്ക സമദാസന്മാ
രിൽ തന്നോട്ട നൂറു വെള്ളിക്കാശ കടംപെട്ടിരുന്നി
ട്ടുള്ള ഒരുത്തനെ കണ്ടു അവനെ പിടിച്ച തൊണ്ടയെ
ഞെക്കി നീ വാങ്ങിയ കടം എനിക്ക തീർത്തു താ എ
൨൯ ന്നു പറഞ്ഞു* ആകയാൽ അവന്റെ സമദാസൻ അവന്റെ
പാദങ്ങളിൽ വീണ എനിക്കായിക്കൊണ്ടു ക്ഷമയുണ്ടാ
കേണമെന്നും ഞാൻ സകലത്തെയും നിനക്ക തീർത്തു ത
൩൦ രാമെന്നും അവനോടപേക്ഷിച്ചു* എന്നാൽ അവന്ന മ
നസ്സില്ല പൊയി അവനെ അവൻ വാങ്ങിയ കടം കൊ
ടുത്തു തീർക്കുവോളത്തിന്ന കാരാഗൃഹത്തിലാക്കുകയും
൩൧ ചെയ്തു* പിന്നെ സംഭവിച്ച കാര്യങ്ങളെ അവന്റെ സ
മദാസന്മാർ കണ്ടാറെ അവർ വളരെ ദുഃഖപ്പെട്ട അവ
ർ വന്ന സംഭവിച്ച കാര്യങ്ങളെ ഒക്കെയും തങ്ങളുടെ യ
൩൨ ജമാനനോടറിയിക്കയും ചെയ്തു* അപ്പോളവ
ന്റെ യജമാനനവനെ അടുക്കൽ വിളിച്ചാറെ അവ
നോട്ട പറഞ്ഞു ദുഷ്ടദാസാ നീ എന്നോടപേക്ഷിച്ചത
കൊണ്ടു ഞാൻ ആ കടമെല്ലാം നിനക്ക ക്ഷമിച്ചുവല്ലോ
൩൩ * ഞാൻ നിനക്ക കരുണ ചെയ്തപോലെ തന്നെ
നീയും നിന്റെ സമദാസന്ന കരുണ ചെയ്യേണ്ടുന്നതാ
൩൪ യിരുന്നില്ലയൊ* അവന്റെ യജമാനൻ കോപിച്ച
അവനോട്ട വാങ്ങിയ കടമെല്ലാം തീർത്തു തരുവോളത്തെ

൩൫

ക്കുവനെ ദണ്ഡിപ്പിക്കുന്നവരെ ഏല്പിക്കകയും ചെയ്തു
* നിങ്ങൾ നിങ്ങളുടെ മനഃപൂൎവത്തോടു ഒരൊരുത്തൻ ത
ന്റെ സഹോദരനോട അവന്റെ കുറ്റങ്ങളെ
ക്ഷമിക്കാതെ ഇരുന്നാൽ ഇപ്രകാരവും എന്റെ സ്വ
ൎഗ്ഗസ്ഥനായ പിതാവ നിങ്ങളോടും ചെയ്യും*

൧൯. അദ്ധ്യായം.

പിന്നത്തെതിൽ സംഭവിച്ചതെന്നാൽ യെശു ഈ
വചനങ്ങളെ അവസാനിപ്പിച്ചതിന്റെ ശെഷം അ
വൻ ഗലിലെയായിൽനിന്ന പുറപ്പെട്ടു യൊൎദാന്ന
അക്കരയിൽ യെഹൂദാക്കടെ അതൃത്തികളിലെക്ക വ
ന്നു* വലിയ ജനസംഘങ്ങളുമവന്റെ പിന്നാലെ ചെ
ന്നു അവിടെ അവനവരെ സ്വസ്ഥമാക്കുകയും ചെ
യ്തു*

പിന്നെ ശെമ്മാന്മാരവന്റെ അടുക്കൽ വന്നു അവനെ പ
രീക്ഷിച്ച യാതൊരു സംഗതികൊണ്ടെങ്കിലും
ഒരു മനുഷ്യൻ തന്റെ ഭാൎയ്യയെ ഉപെക്ഷിപ്പാൻ ന്യാ
യമാകുന്നുവൊ എന്ന അവനൊട ചൊദിച്ചു* അവൻ അ
വരൊട ഉത്തരമായിട്ട പറഞ്ഞു ആദിയിങ്കലവരെ ഉണ്ടാ
ക്കിയവൻ അവരെ ആണും പെണ്ണുമാക്കുമുണ്ടാക്കി എ
ന്നപ്രകാരവും* അക്കാരണമായിട്ട ഒരു മനുഷ്യൻ ത
ന്റെ മാതാപിതാക്കന്മാരെ വിട്ടിട്ട തന്റെ ഭാൎയ്യ
യൊടുകൂടെ ചെൎന്നിരിക്കുമെന്നും അവരിരുവരും ഒ

ന്ന ജഡമായിരിക്കുമെന്നും പറഞ്ഞിരിക്കുന്നതും നിങ്ങൾ വാ
൬ യിച്ചിട്ടില്ലയൊ* എന്നതുകൊണ്ട അവരിനി ഇരു
വരല്ല ഒരു ജഡമത്രെയാകുന്നതാകയാൽ ദൈവം കൂ
൭ ട്ടിച്ചേർത്തതിനെ മനുഷ്യൻ വേർതിരിക്കരുത* അ
വരും എന്നാൽ ഉപേക്ഷപത്രം എഴുതിക്കൊടുത്ത അ
വളെ ഉപേക്ഷിപ്പാൻ മോശെ എന്തിന കല്പിച്ചു
൮ എന്ന അവനോട്ട പറഞ്ഞു* അവനവരോട്ട പറഞ്ഞു
നിങ്ങളുടെ ഹൃദയകാഠിന്യത്തിന്റെ ഹേതുവായിട്ട
മോശെ നിങ്ങൾക്ക നിങ്ങളുടെ ഭാര്യമാരെ ഉപേ
ക്ഷിപ്പാനനുവാദം തന്നു എന്നാൽ ആദിമുതല്ക്കാ
൯ ലം ആയില്ല* അതുകൊണ്ട ആരെങ്കിലും വേശ്യാവൃ
ത്തി ഹേതുവായിട്ടല്ലാതെകണ്ട തന്റെ ഭാര്യയെ ഉ
പേക്ഷിക്കകൊണ്ടും മറ്റൊരുത്തിയെ വിവാഹം ചെയ്യു
കയും ചെയ്താൽ അവൻ വ്യഭിചാരം ചെയ്യുന്നു എന്നു
ം ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവൻ
വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ നിങ്ങളോട്ട പ
൰ റയുന്നു* അവന്റെ ശിഷ്യന്മാരവനോട്ട പറഞ്ഞു ഭാര്യ
യൊട്ട മനുഷ്യന്റെ സംഗതി ഇപ്രകാരമാകുന്നു എ
൰൧ ങ്കിൽ വിവാഹം ചെയ്വാൻ യോഗ്യതയാകുന്നില്ല*
എന്നാൽ അവനവരോട്ട പറഞ്ഞു യാതൊരുത്തർക്കു ന
ൽകപ്പെട്ടുവൊ അവരല്ലാതെകണ്ട എല്ലാവരും ഈ വ
൰൨ ചനത്തെ പരിഗ്രഹിക്കുന്നില്ല* എന്തുകൊണ്ടെന്നാ

ൽ മാതാവിന്റെ ഗർഭത്തിൽനിന്ന അപ്രകാരം ജനി
ച്ചിട്ടുള്ള വണ്ണമായിട്ട സന്യാസികളുണ്ട മനുഷ്യരാൽ സ
ന്യാസികളാക്കപ്പെട്ടിട്ടുള്ള സന്യാസികളുമുണ്ട സ്വർഗ്ഗരാജ്യ
ത്തിന്നായ്ക്കൊണ്ട തങ്ങളെതന്നെ സന്യാസിച്ചിട്ടുള്ള
സന്യാസികളുമുണ്ട ഇതിനെ പരിഗ്രഹിപ്പാൻ ക
ഴിയുന്നവൻ പരിഗ്രഹിക്കട്ടെ*

അപ്പോൾ ശിശുക്കളെ അവന്റെ അടുക്കൽ അവൻ
അവരുടെമെൽ കൈകളെ വെക്കുകയും പ്രാർത്ഥി
ക്കുകയും ചെയ്യേണ്ടുന്നതിനായിട്ട കൊണ്ടുവരപ്പെട്ടിരു
ന്നു ശിഷ്യന്മാർ അവരെ വിലക്കി* എന്നാൽ യെശു പ
റഞ്ഞു ശിശുക്കളെ വിടുവിൻ എന്റെ അടുക്കൽ വ
രുവാനവരെ വിരൊധിക്കാതെയുമിരിപ്പിൻ എന്തു
കൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അപ്രകാരമുള്ളവരിൽ
നിന്നാകുന്നു* അവനവരുടെ മെൽ കൈകളെ വ
വെച്ചു അവിടെനിന്ന പുറപ്പെട്ടുപൊകയും ചെ
യ്തു*

പിന്നെ അതിൽ കണ്ടാലും ഒരുത്തനടുക്കൽ വ
ന്നു അവനൊട ഉത്തമഗുരുവെ എനിക്ക നിത്യജീവ
നുണ്ടാകുവാനായിട്ട ഞാനെന്തൊരു ഗുണത്തെ ചെ
യ്യേണ്ടു എന്ന പറഞ്ഞു* അവനവനൊട്ടു പറഞ്ഞു നീ എ
ന്നെ ഉത്തമനെന്ന വിളിക്കുന്നതെന്ത ദൈവമാകുന്ന
ഒരുവനല്ലാതെ ഒരുത്തനും ഉത്തമനില്ലല്ലൊ എന്നാൽ നീ

ജീവങ്കലെക്ക പ്രവെശിപ്പാൻ മനസ്സായിരിക്കുന്നു എ
൧൮ ങ്കിൽ കല്പനകളെ രക്ഷിക്ക* അവനവനൊട എ
വകളെ എന്ന പറഞ്ഞു അപ്പൊൾ യെശു പറഞ്ഞു നീ
ഗ്രഹം ചെയ്യരുത മൊഷണം ചെയ്യരുത കള്ളസാ
൧൯ ക്ഷി പറയരുത* നിന്റെ പിതാവിനെയും മാതാ
വിനെയും ബഹുമാനിക്ക വിശെഷിച്ചും നിന്റെ
൨൦ അയല്ക്കാരനെ നിന്നെപ്പൊലെ സ്നെഹിക്കണം* ആ
ബാലനവനൊട ഇവകളെ ഒക്കെയും ഞാനെന്റെ
ബാല്യം മുതൽ രക്ഷിച്ചുവരുന്നു ഇനി എങ്കലെ
൨൧ ന്താരു കുറവുണ്ടെന്ന പറഞ്ഞു* യെശു അവനൊട്ട പറ
ഞ്ഞു ദൃഷ്ടിവൽ ഗുണമുള്ളവനാകുവാൻ നിനക്ക മനസ്സാ
കുന്നു എങ്കിൽ നീ പൊയി നിനക്കുള്ള വസ്തുക്കളെ
വില്ക്കുക സാധുക്കൾക്കും കൊടുക്ക സ്വൎഗ്ഗത്തിങ്കൽ നി
നക്ക നിക്ഷെപമുണ്ടാകകയും ചെയ്യും വിശെഷിച്ച
൨൨ നീ വന്ന എന്നെ പിഞ്ചെല്ലുകയും ചെയ്ക* എന്നാൽ
ആ ബാലൻ ൟ വചനത്തെ കെട്ടാറെ അവൻ
ദുഃഖിച്ചുംകൊണ്ട പൊയി എന്തുകൊണ്ടെന്നാലവന്ന
൨൩ വളര സമ്പത്തുകളുണ്ടായിരുന്നു* അപ്പൊൾ യെശു
തന്റെ ശിഷ്യന്മാരൊട്ട പറഞ്ഞു ഒരു ധനവാൻ സ്വൎഗ്ഗ
രാജ്യത്തിങ്കൽ പ്രയാസത്തൊട്ട പ്രവെശിക്കുമെന്ന
൨൪ ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു* ഒരു ധന
വാൻ ദൈവത്തിന്റെ രാജ്യത്തിങ്കൽ പ്രവെശിക്കുന്ന

തിനെക്കാൾ ഒരു ഒട്ടകം ഒരു സൂചിക്കുഴയിലൂടെ കടന്നു
പൊകുന്നതു എറ്റവും എളുപ്പമായിട്ടുള്ളതാകുന്നു എ
ന്നു പിന്നെയും ഞാൻ നിങ്ങളൊടു പറയുന്നു* അവ ൨൫
ന്റെ ശിഷ്യന്മാർ ഇതിനെ കെട്ടാറെ എന്നാൽ ആരു ര
ക്ഷപ്പെടുവാൻ കഴികയുമെന്ന പറഞ്ഞു എറ്റവും വി
സ്മയപ്പെട്ടിരുന്നു* എന്നാൽ യെശു അവരെ നോക്കി ൨൬
മനുഷ്യരുടെ പക്കലിതു കഴികയാത്തതാകുന്നു എന്നാ
ലൊ ദൈവത്തിന്റെ പക്കൽ സകല കാര്യങ്ങളും കഴി
യുന്നതാകുന്നു എന്ന അവരൊടു പറഞ്ഞു* അപ്പൊൾ പ ൨൭
ത്രൊസ അവനൊടു ഉത്തരമായിട്ടു പറഞ്ഞു കണ്ടാലും ഞ
ങ്ങൾ സകലത്തെയും ഉപെക്ഷിച്ചു നിന്റെ പിന്നാലെ
വരികയും ചെയ്തു അതുകൊണ്ടു ഞങ്ങൾക്ക എന്തുവ
രും* അപ്പൊൾ യെശു അവരൊടു പറഞ്ഞു മറുജനന ൨൮
ത്തിങ്കൽ മനുഷ്യന്റെ പുത്രൻ തന്റെ പ്രതാപത്തി
ന്റെ സിംഹാസനത്തിങ്കലിരിക്കുമ്പൊൾ എന്റെ പി
ന്നാലെ വന്നിട്ടുള്ള നിങ്ങളും കൂടി ഇസ്രായെലിന്റെ
പന്ത്രണ്ടു ഗൊത്രങ്ങളെ ന്യായം വിധിക്കുന്നവരായി
പന്ത്രണ്ടു സിംഹാസനങ്ങളിലിരിക്കുമെന്ന ഞാൻ സ
ത്യമായിട്ടു നിങ്ങളൊടു പറയുന്നു* വിശെഷിച്ച എ ൨൯
ന്റെ നാമത്തിന്റെ നിമിത്തമായിട്ടു ഭവനങ്ങളെ എ
ങ്കിലും സഹോദരന്മാരെ എങ്കിലും സഹോദരിമാരെ
എങ്കിലും പിതാവിനെ എങ്കിലും മാതാവിനെ

എങ്കിലും ഭാൎയ്യയെ എങ്കിലും പുത്രന്മാരെ എങ്കിലും നിലങ്ങളെ എങ്കിലും ഉപെക്ഷിച്ചവനൊക്കെയും നൂറു ഗുണമായിട്ടു പ്രാപിക്കയും നിത്യജീവനെ അനുഭ
൩൰ വിക്കയും ചെയ്യും*

എങ്കിലും മുമ്പുള്ളവർ പലരും പിമ്പുള്ളവരാകയും പിമ്പുള്ളവർ മുമ്പുള്ളവരാകയുമിരിക്കുമാറാകും*

൨൰ അദ്ധ്യായം

൧ എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ മുന്തിരി
ഞ്ഞാത്തോട്ടത്തിങ്കൽ വെലക്കാരെ കൂലിക്ക വിളി
പ്പാനായി കാലത്ത പുറപ്പെട്ടിട്ടുള്ള ഭവനത്തിന്റെ യജ
൨ മാനനായൊരു മനുഷ്യന്നസദൃശമായിരിക്കുന്നു* അവൻ
വെലക്കാരൊടു കൂടെ നാളൊന്നിന്ന ഒരൊ വാണം
വീതം സമ്മതം വരുത്തിയിട്ടവരെ തന്റെ മുന്തിരിഞ്ഞാ
൩ ത്തൊട്ടത്തിങ്കലെക്കയച്ചു* പിന്നെ അവൻ മൂന്നാം മ
ണിനെരത്തിങ്കൽ പുറപ്പെട്ട അങ്ങാടിയിൽ മിനക്കെ
൪ ട്ടു നിൽക്കുന്ന മറ്റും ചിലരെക്കണ്ടു* നിങ്ങളും മുന്തി
രിഞ്ഞാത്തോട്ടത്തിങ്കലെക്ക പൊകുവിനെന്നും മൎയ്യാദ
പ്രകാരം ഞാൻ നിങ്ങൾക്ക തരുമെന്നും അവരൊടു പറ
൫ ഞ്ഞു അവർ പൊകയും ചെയ്തു* പിന്നെയും ആറാ
മതും ഒമ്പതാമതും മണിനെരത്തിങ്കലവൻ പുറപ്പെട്ട
൬ അപ്രകാരം ചെയ്തു* പിന്നെ പതിനൊന്നാം മണി
നെരത്തിങ്കലവൻ പുറപ്പെട്ട മിനക്കെട്ടു നിൽക്കുന്ന

മറ്റും ചിലരെ കണ്ടെ അവരൊട്ടു നിങ്ങൾ ഇവിടെ പ
കൽ മുഴുവനുമെന്തിന മിനക്കെട്ടു നിൽക്കുന്നു എന്നു
പറഞ്ഞു* ആരും ഞങ്ങളെ കൂലിക്കു വിളിച്ചില്ലായ്കകൊ ൭
ണ്ടെന്ന അവരവനൊട്ടു പറഞ്ഞു അവനവരൊട്ടു
നിങ്ങളും മുന്തിരിങ്ങാത്തൊട്ടത്തിങ്കലെക്ക പൊകു
വിനെന്നും മര്യാദപ്രകാരമുള്ളത്രയും നിങ്ങൾ വാങ്ങി
ക്കൊള്ളുമെന്നും പറഞ്ഞു* സന്ധ്യയായപ്പൊൾ മുന്തിരി ൮
ങ്ങാത്തൊട്ടത്തിന്റെ യജമാനൻ തന്റെ കാൎയ്യക്കാരനൊ
ടു നീ വെലക്കാരെ വിളിച്ച പിമ്പുള്ളവർ മുത
ൽ തുടങ്ങി മുമ്പുള്ളവർ വരെ അവൎക്കു കൂലിയെ കൊടു
ക്ക എന്ന പറഞ്ഞു* അപ്രകാരം പതിനൊന്നാം മണി ൯
നെരത്തിങ്കൽ വെലക്കു വിളിക്കപ്പെട്ടിരുന്നവർ വ
ന്നൊരൊരുത്തൻ ഒരൊ പണമെ വാങ്ങി* എന്നാൽ മു ൧൦
മ്പുള്ളവർ വന്നപ്പൊൾ തങ്ങൾ അധികം വാങ്ങുമെന്ന നിരൂ
വിച്ചിരുന്നു അവർ ഒരൊരുത്തൻ ഒരൊരു പണമെ
യും വാങ്ങി* അവരതിനെ വാങ്ങിയപ്പൊൾ ഭവനത്തി ൧൧
ന്റെ യജമാനന്റെ നെരെ വെറുത്തു* ഈ പിമ്പുള്ളവ ൧൨
ർ ഒരു മണി നെരം വെല ചെയ്തിട്ടുള്ളൂ എന്നും നീ പ
കലിന്റെ ഭാരത്തെയും വെയിലിനെയും സഹിച്ചി
ട്ടുള്ള ഞങ്ങൾക്കവരെ സമമുള്ളവരാക്കി എന്നും പറ
ഞ്ഞു* എന്നാൽ അവനവരിൽ ഒരുത്തനൊട്ടു പറഞ്ഞു ൧൩
സ്നെഹിതാ ഞാൻ നിനക്ക അന്യായം ചെയ്യുന്നില്ല

൰൪ നീ എന്നൊടൊരു പണത്തിന്നസമ്മതിച്ചിട്ടില്ലയൊ*
നിനക്കുള്ളതിനെ നീ വാങ്ങിക്കൊണ്ട പൊക ഞാ
ൻ നിനക്ക തന്നപ്പൊലെ ഈ പിമ്പുള്ളവന്നും കൊ
൰൫ ടുപ്പാനെനിക്ക മനസ്സായിരിക്കുന്നു* എനിക്കുള്ളവ
കളെക്കൊണ്ട എനിക്കിഷ്ടമുള്ള പ്രകാരം ചെയ്വാ
നെനിക്ക ന്യായമില്ലയൊ ഞാൻ നല്ലവനാകകൊണ്ട നി
൰൬ ന്റെ കണ്ണ ദൊഷമുള്ളതാകുന്നുവൊ* ഇപ്രകാരം
പിമ്പുള്ളവർ മുമ്പുള്ളവരാകും മുമ്പുള്ളവർ പിമ്പു
ള്ളവരാകുമിരിക്കുമാറാകും എന്തുകൊണ്ടെന്നാൽ
വിളിക്കപ്പെട്ടവർ പലരും തെരഞ്ഞെടുക്കപ്പെട്ടവ
രൊ ചുരുക്കമാകുന്നു*
൰൭ പിന്നെ ഈശൊ യെറുശലമിലെക്ക ക
രെറി പൊകുമ്പൊൾ പന്ത്രണ്ട ശിഷ്യന്മാരെ വഴി
൰൮ യിൽ വെറിട്ട കൂട്ടിക്കൊണ്ട* കണ്ടാലും നാം യെറുശ
ലമിലെക്ക കരെറുന്നു എന്നും മനുഷ്യന്റെ പുത്രൻ
പ്രധാന ആചാര്യന്മാൎക്കും വെദശാസ്ത്രിമാൎക്കും എല്പിക്കപ്പെ
ട്ടുമെന്നും* അവരവനെ മരണശിക്ഷക്ക വിധിക്കു
൰൯ മെന്നും* അവനെ പരിഹസിപ്പാനും ചമ്മട്ടികൊണ്ട
ടിപ്പാനും കുരിശിങ്കൽ തറെപ്പിക്കപ്പെടുവാനും പുറജാതി
കളെ എല്പിക്കുമെന്നും അവൻ മൂന്നാം ദിവസത്തി
ങ്കൽ പിന്നെയുമുയിൎത്തെഴുനീല്ക്കുമെന്നും അവരൊ
ട പറഞ്ഞു*

അപ്പൊൾ സെബദിയുടെ പുത്രന്മാരുടെ മാതാവ അ ൨൰
വളുടെ പുത്രന്മാരൊടു കൂടി അവന്റെ അടുക്കൽ വന്ന
അവനെ വന്ദിച്ചുംകൊണ്ട ഒരു കാൎയ്യത്തെ അവങ്കൽ
നിന്ന യാചിച്ചു* അവനും നിനക്ക എന്തു വെണമെ ൨൧
ന്ന അവളൊടു പറഞ്ഞു അവൾ അവനൊട എന്റെ രണ്ടു പുത്ര
ന്മാർ നിന്റെ രാജ്യത്തിങ്കൽ ഒരുത്തൻ നിന്റെ വല
ത്തുഭാഗത്തിങ്കലും ഒരുത്തൻ നിന്റെ ഇടത്തുഭാഗത്തിങ്ക
ലുമിരിപ്പാനായിട്ടരുളിചെയ്യെണമെന്ന അവനൊ
ടു പറഞ്ഞു* എന്നാൽ യെശുവുത്തരമായിട്ട പറഞ്ഞു നി ൨൨
ങ്ങൾ യാചിക്കുന്നതിന്നത എന്ന നിങ്ങൾ അറിയുന്നില്ല
ഞാൻ പാനം ചെയ്വാനിരിക്കുന്നതായുള്ള പാനപാത്ര
ത്തെ പാനം ചെയ്വാനും ഞാൻ ബപ്തിസ്മപ്പെടുന്ന ബ
പ്തിസ്മകൊണ്ട ബപ്തിസ്മപ്പെടുവാനും നിങ്ങൾക്ക കഴിയു
മൊ കഴിയുമെന്നവരവനൊടു പറഞ്ഞു* പിന്നെ അ ൨൩
വനവരൊടു പറഞ്ഞു നിങ്ങളെന്റെ പാനപാത്രത്തെ
പാനിക്കയും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മകൊ
ണ്ടു നിങ്ങൾ ബപ്തിസ്മപ്പെടുകയും ചെയ്യും എന്നാൽ
എന്റെ വലത്തുഭാഗത്തിങ്കലും എന്റെ ഇടത്തുഭാഗ
ത്തിങ്കലുമിരിക്കുന്നതിന അതെന്റെ പിതാവിനാൽ
യാതൊരുത്തൎക്ക സമ്പാദിക്കപ്പെട്ടുവൊ അവൎക്കല്ലാ
തെ കൊടുപ്പാൻ എനിക്കുള്ളതല്ല* ശെഷം പത്തു ൨൪
ശിഷ്യന്മാർ അതിനെ കെട്ടാറെ ആ രണ്ടു സഹൊദരന്മാരുടെ

൨൫ നെരെ നീരസപ്പെട്ടിരുന്നു* എന്നാൽ യെശു അ
വരെ അടുക്കൽ വിളിച്ചിട്ടവരൊടു പറഞ്ഞു ജാ
തികളുടെ പ്രമാണികൾ അവരുടെ മെൽ കൎത്തൃത്വം നട
ത്തുന്നു എന്നും വലിപ്പമുള്ളവരവരുടെ മെലധികാരം
൨൬ ചെയ്യുന്നു എന്നും നിങ്ങൾ അറിയുന്നു* എന്നാൽ നിങ്ങളി
ലിപ്രകാരം വെണ്ട നിങ്ങളിൽ ആരൊരുത്തൻ വ
ലിയവനാകുവാൻ മനസ്സാകുന്നുവൊ അവൻ നിങ്ങളുടെ
൨൭ ശുശ്രൂഷക്കാരനാകട്ടെ* നിങ്ങളിൽ ആരൊരുത്തൻ
മുമ്പനാകുവാൻ മനസ്സാകുന്നുവൊ അവൻ നിങ്ങളുടെ ദാ
൨൮ സനാകട്ടെ* ഇപ്രകാരം മനുഷ്യന്റെ പുത്രൻ ശുശ്രൂഷ
ചെയ്യിപ്പാനായിക്കൊണ്ടു വന്നില്ല ശുശ്രൂഷ ചെയ്വാനാ
യിക്കൊണ്ടും തന്റെ ജീവനെ പലൎക്കും വെണ്ടി ഉദ്ധാര
ണമായിട്ട കൊടുപ്പാനായിക്കൊണ്ടുമത്രെ*
൨൯ പിന്നത്തെതിലവർ യെറിഹൊവിൽനിന്ന പു
റപ്പെട്ടപ്പൊൾ വളരെ ജനസംഘമവന്റെ പിന്നാ
൩൰ ലെ ചെന്നു* അപ്പൊൾ കണ്ടാലും വഴിയരികത്തി
രിക്കുന്നവരായിരുന്ന രണ്ട കുരുടർ യെശു കടന്ന പൊകു
ന്നപ്രകാരം കെട്ടാറെ ദാവീദിന്റെ പുത്രനായ ക
ൎത്താവെ ഞങ്ങളിൽ കരുണയുണ്ടാകെണമെന്ന നി
൩൧ ലവിളിച്ചു പറഞ്ഞു* അവർ അമൎന്നിരിപ്പാനായിട്ട ജ
നസംഘമവരെ വിലക്കി എന്നാറെ അവർ ദാവീ
ദിന്റെ പുത്രനായ കൎത്താവെ ഞങ്ങളിൽ കരുണയു

ണ്ടാകെണമെന്ന ഏറെറവും നിലവിളിച്ചു പറഞ്ഞു* അപ്പൊൾ യെശു നിന്ന അവരെ വിളിച്ച ഞാൻ നിങ്ങൾക്കെന്ത ചെയ്യെണമെന്ന നിങ്ങൾക്ക മനസ്സാകുന്നു എന്ന പറഞ്ഞു* അവരവനൊട്ട കർത്താവെ ഞങ്ങളുടെ കണ്ണുകൾ തുറക്കപ്പെടെണമെന്ന പറഞ്ഞു* അപ്പൊൾ യെശു മനസ്സാർദ്രപ്പെട്ട അവരുടെ കണ്ണുകളെ തൊട്ട ഉടനെ തന്നെ അവരുടെ കണ്ണുകൾക്ക ദൃഷ്ടി ഉണ്ടായി അവരവന്റെ പിന്നാലെ പൊകയും ചെയ്തു*

## ൨൧ാം അദ്ധ്യായം.

പിന്നെ അവർ യെരുശലെമിന്ന സമീപിച്ച ഒലിവമലയുടെ അരികെ ബെത്ഫാഗെക്ക വന്നപ്പൊൾ യെശു രണ്ടു ശിഷ്യന്മാരെ അയച്ച അവരൊട്ട പറഞ്ഞു* നിങ്ങളുടെ നെരെ ഇരിക്കുന്ന ഗ്രാമത്തിങ്കലെ പൊകുവിൻ കെട്ടിയിരിക്കുന്നതായൊരു കഴുതയെ അതിനൊടുകൂടെ ഒരു ആൺകുട്ടിയെയുമുടനെ കണ്ടെത്തും അവകളെ അഴിച്ചിട്ട എനിക്ക കൊണ്ടുവരുവിൻ* യാതൊരുത്തൻ നിങ്ങളൊടെതെങ്കിലും പറഞ്ഞാൽ അവകൾ കർത്താവിന്ന ആവശ്യമാകുന്നു എന്ന പറവിൻ ഉടനെ തന്നെ അവനവകളെ അയക്കയും ചെയ്യും* ഇതൊക്കെയും നിങ്ങൾ സിയൊന്റെ പുത്രിയൊട്ട കണ്ടാലും നിന്റെ രാജാവ സൗമ്യനായുള്ളവനായും കഴുതയുടെ മെലും കഴുതയുടെ ആൺകുട്ടിയിന്മെലും

ക്കുറിയിരിക്കുന്നവനായും ന്നിന്റെ കുട്ടിമെൽ വരുന്നുവെ
൫ ന്നു പറവിൻ എന്നു.* ദീർഘദർശിയാൽ പറയപ്പെട്ടിരുന്നതു
൬ നിവൃത്തിയാകുന്നതിന്നായിട്ട സംഭവിച്ചതു* ശിഷ്യ
ന്മാരും പൊയി യെശു തങ്ങളൊട്ട കല്പിച്ച പ്രകാര
൭ മ്പും ചെയ്തു* കഴുതയെയും കുട്ടിയെയും കൊണ്ടുവന്നി
ട്ടും അവകളുടെ മെൽ തങ്ങളുടെ വസ്ത്രങ്ങളെ
വിരിക്കയും ചെയ്തു അവനവകളുടെ മെലിരു
൮ ന്നു* വിശെഷിച്ച എത്രയും വലിയ ജനസംഘം തങ്ങ
ളുടെ വസ്ത്രങ്ങളെ വഴിയിൽ പരവാട വിരിച്ചു മ
റ്റും ചിലർ വൃക്ഷങ്ങളിൽനിന്ന ശാഖകളെ വെ
൯ ട്ടി വഴിയിൽ വിതറുകയും ചെയ്തു* മുമ്പെ പൊ
കകയും പിന്തുടരുകയും ചെയ്യുന്ന ജനസംഘങ്ങൾ ദാ
വീദിന്റെ പുത്രന ഒശാന കർത്താവിന്റെ നാമത്തി
ങ്കൽ വരുന്നവൻ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു അ
൰ ത്യുന്നതങ്ങളിൽ ഒശാന എന്ന വിളിച്ചു പറഞ്ഞു* പി
ന്നെ അവൻ യെരുശലമിലെക്ക വന്നപ്പൊൾ പട്ടണ
മെല്ലാം ഇവനാരാകുന്നു എന്ന പറഞ്ഞ ചാഞ്ചല്യപ്പെ
൰൧ ട്ടിരുന്നു* ഇവൻ ഗലിലെയായിലിരിക്കുന്ന നസറെത്തി
ങ്കൽനിന്നുള്ള ദീർഘദർശിയായ യെശുവാകുന്നു എന്ന
൰൨ ജനസംഘങ്ങളും പറഞ്ഞു* പിന്നെയെശു യെശു
ദെവാലയത്തിങ്കൽ പ്രവെശിച്ചു ദെവാലയത്തിങ്കൽ
വില്ക്കുന്നവരെയും കൊള്ളുന്നവരെയും എല്ലാം പു

റത്താക്കി പൊൻ വാണിഭക്കാരുടെ മെശപ്പലകക
ളെയും പ്രാവുകളെ വില്ക്കുന്നവരുടെ ആസനങ്ങളെ
യും മറിച്ചുകളഞ്ഞിട്ട* അവരൊട്ടു പറഞ്ഞു എന്റെ ഭ ൧൩
വനം ജപത്തിന്റെ ഭവനം എന്ന പറയപ്പെട്ടുമെന്ന എ
ഴുത്തിയിരിക്കുന്നു എന്നാലൊ നിങ്ങളതിനെ കള്ള
ന്മാരുടെ ഒരു ഗുഹയാക്കി* വിശെഷിച്ച കുരുടരും മു ൧൪
ടന്തരും ദെവാലയത്തിങ്കലവന്റെ അടുക്കൽ വന്നു അ
വനവരെ സ്വസ്ഥമാക്കുകയും ചെയ്തു* എന്നാൽ അവൻ ൧൫
ചെയ്തിട്ടുള്ള അത്ഭുതങ്ങളെയും ദാവീദിന്റെ
പുത്രന ഒശാന എന്ന ദെവാലയത്തിൽ വിളിച്ചു പ
റയുന്ന ബാലകന്മാരെയും പ്രധാനാചാര്യന്മാരും വെദ
ശാസ്ത്രിമാരും കണ്ടാറെ അവർ നീരസപ്പെട്ട* ഇവ ൧൬
ർ പറയുന്നതിനെ നീ കെൾക്കുന്നുവൊ എന്നും അവ
നൊട്ടു പറഞ്ഞു യെശുവുമവരൊട്ടു പറഞ്ഞു അതെ അ
ശിശുക്കളുടെയും ബാലകന്മാരുടെയും വായിങ്കൽനി
ന്നു നീ സ്തുതിയെ നിവൃത്തിപ്പിച്ചു എന്ന നിങ്ങൾ ഒരു
നാളും വായിച്ചിട്ടില്ലയൊ*

അവനവരെ വിട്ട പട്ടണത്തിങ്കൽനിന്ന ബെതാ ൧൭
നിയായിലെക്ക പുറപ്പെട്ട പൊയി അവിടെയും രാ
ത്രിപാർത്തിരുന്നു* പിന്നെ ഉദയത്തിങ്കലവൻ പട്ടണ ൧൮
ത്തിങ്കലെക്ക തിരിച്ചുവരുമ്പൊൾ വിശന്നിരുന്നു* അ ൧൯
വൻ വഴിയരികത്ത ഒരു അത്തിവൃക്ഷത്തെ കണ്ടിട്ടതി

ന്റെ അട്ടക്കൽ വന്നു അതിങ്കൽ ഇലകളെ മാത്രം ഒ
ഴികെ പിന്നെ ഒന്നിനെയും കണ്ടില്ല അതിനൊട
ഇനിമെൽ എന്നെക്കും നിങ്കൽ ഫലമുണ്ടാകയില്ലെ
ന്നു പറഞ്ഞു ഉടനെ തന്നെ അത്തിവൃക്ഷം ഉണങ്ങിപ്പൊക
൨൦ കയും ചെയ്തു* ശിഷ്യന്മാർ ഇതിനെ കണ്ടാറെ അത്തി
വൃക്ഷം എത്രയും വെഗത്തിൽ ഉണങ്ങിപ്പൊയി എ
൨൧ ന്നു പറഞ്ഞ ആശ്ചൎയ്യപ്പെട്ടു* യെശു അവരൊട ഉത്തരമായിട്ട
പറഞ്ഞു നിങ്ങൾ സന്ദെഹപ്പെടാതെ വിശ്വാസമുള്ളവ
രായിരുന്നാൽ അത്തിവൃക്ഷത്തിങ്കൽ ഉണ്ടായതിനെ നിങ്ങ
ൾ ചെയ്യും അത്രമാത്രമല്ല നിങ്ങൾ ഈ പൎവതത്തി
നൊട നീ നീങ്ങി സമുദ്രത്തിങ്കൽ വീഴുകയും ചെയ്ക
എന്ന നിങ്ങൾ പറഞ്ഞാലും അതാകുമെന്ന ഞാൻ സത്യമാ
൨൨ യിട്ട നിങ്ങളൊട പറയുന്നു* നിങ്ങൾ പ്രാൎത്ഥനയിൽ
എല്ലാ കാൎയ്യങ്ങളെ വിശ്വസിക്കുന്നവരായി യാചിച്ചാ
ലും അവയെ ഒക്കെയും നിങ്ങൾ പ്രാപിക്കയും ചെയ്യും*
൨൩ പിന്നെ അവൻ ദൈവാലയത്തിങ്കൽ വന്നാറെ
പ്പൊൾ പ്രധാനാചാൎയ്യന്മാരും ജനത്തിന്റെ മൂപ്പന്മാരും അ
വൻ ഉപദെശിക്കുമ്പൊൾ അവന്റെ അട്ടക്കൽ വന്നു നീ എ
ന്തൊരധികാരത്താൽ ഈ കാൎയ്യങ്ങളെ ചെയ്യുന്നു എ
ന്നും ആര നിനക്ക ഈ അധികാരത്തെ തന്നു എന്നും
൨൪ പറഞ്ഞു* എന്നാറെ യെശു അവരൊട ഉത്തരമായിട്ട പറ
ഞ്ഞു ഞാനും നിങ്ങളൊട ഒരു വാക്കിനെ ചൊദിക്കും

ആയതിനെ നിങ്ങളെന്നോട്ട പറയുമെങ്കിൽ ഞാ
നും ഏതൊരധികാരത്താൽ ഇക്കാൎയ്യങ്ങളെ ചെ
യ്യുന്നു എന്ന നിങ്ങളോട്ടും പറയും* യൊഹന്നാന്റെ ബ ൨൫
പ്തിസ്മ എവിടെനിന്നുണ്ടായിരുന്നു സ്വൎഗ്ഗത്തിങ്കൽ
നിന്നൊ മനുഷ്യരിൽനിന്നൊ അപ്പോളവർ തങ്ങ
ളിൽ വിചാരിച്ചു സ്വൎഗ്ഗത്തിങ്കൽനിന്നെന്ന നാം പ
റയുമെങ്കിൽ പിന്നെ നിങ്ങൾ എന്തുകൊണ്ടവനെ
വിശ്വസിക്കാതെ ഇരുന്നു എന്ന അവൻ നമ്മൊട്ട പ
റയുമെന്നും* മനുഷ്യരിൽനിന്നെന്ന നാം പറയുമെ ൨൬
ങ്കിൽ നാം ജനത്തെ ഭയപ്പെടുന്നു എന്തുകൊണ്ടെ
ന്നാലെല്ലാവരും യൊഹന്നാനെ ഒരു ദീൎഘദൎശിയെന്ന
വിചാരിച്ചിരിക്കുന്നു എന്നും പറഞ്ഞു* അവർ യെശു ൨൭
വിനൊട്ട ഞങ്ങളറിയുന്നില്ലെന്ന പ്രത്യുത്തരമായിട്ട
പറകയും ചെയ്തു അവനുമവരൊട്ട പറഞ്ഞു ഞാനും
ഏതൊരധികാരത്താലിക്കാൎയ്യങ്ങളെ ചെയ്യുന്നു എ
ന്ന നിങ്ങളൊട്ട പറയുന്നില്ല* എന്നാൽ നിങ്ങൾക്കെ ൨൮
ന്തു തൊന്നുന്നു ഒരു മനുഷ്യന്ന രണ്ട പുത്രന്മാരുണ്ടായിരു
ന്നു അവൻ മൂത്തവന്റെ അടുക്കൽ വന്ന പുത്രാ നീ പൊ
യി ഇന്ന എന്റെ മുന്തിരിങ്ങാത്തോട്ടത്തിങ്കൽ വെ
ല ചെയ്ക എന്ന പറഞ്ഞു* എന്നാലവൻ എനിക്ക മന ൨൯
സ്സില്ലെന്ന പ്രത്യുത്തരമായിട്ട പറഞ്ഞു എന്നാൽ അവൻ
പിന്നത്തെതിൽ അനുതാപപ്പെട്ട പൊയി* പിന്നെ രണ്ട ൩൦

അവൻ രണ്ടാമത്തവന്റെ അട്ടക്കൽ വന്ന അപ്രകാരം
തന്നെ പറഞ്ഞു കർത്താവെ ഞാൻ പൊകുന്നു എന്നവ
൩൧ നുത്തരമായിട്ട പറഞ്ഞിട്ടും പൊയില്ല* ഇവരിരുവരി
ലെവൻ പിതാവിന്റെ ഹിതത്തെ ചെയ്തു മൂത്തവ
ൻ എന്ന അവരവനൊട്ട പറഞ്ഞു യെശു അവരൊട്ട പ
റഞ്ഞു ചുങ്കക്കാറരും വെശ്യാസ്ത്രീകളും നിങ്ങൾക്കമു
മ്പ ദൈവത്തിന്റെ രാജ്യത്തിങ്കലെക്ക പ്രവെശിക്കു
൩൨ ന്നുവെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു*
എന്തുകൊണ്ടെന്നാൽ യൊഹന്നാൻ നീതിയുടെ വ
ഴിയിൽ നിങ്ങളുടെ അട്ടക്കൽ വന്നു നിങ്ങളവനെ
വിശ്വസിച്ചിട്ടുമില്ല എന്നാൽ ചുങ്കക്കാറരും വെശ്യാ
സ്ത്രീകളുമവനെ വിശ്വസിച്ചു അതിനെ നിങ്ങൾ ക
ണ്ടിട്ടും അവനെ വിശ്വസിക്കെണ്ടുന്നതിനായിട്ട പി
ന്നെത്തതിലനുതാപപ്പെടാതെ ഇരുന്നു*
൩൩ മറ്റൊരുപമയെ കെട്ടുകൊൾവിൻ ഭവനത്തി
ന്റെ യജമാനനായ ഒരു മനുഷ്യനുണ്ടായിരുന്നു അവൻ
ഒരു മുന്തിരിങ്ങാത്തൊട്ടത്തെ ഉണ്ടാക്കി അതിന ചു
റ്റും ഒരു വെലിയെയും കെട്ടി അതിങ്കൽ ഒരു ച
ക്കിനെയുമിട്ട ഒരു ഗൊപുരത്തെയും പണിത അതി
നെ തൊട്ടക്കാറരെയുമെല്പിച്ചു ദൂരത്തുള്ളൊരു ദെ
൩൪ ശത്തിങ്കലെക്ക പൊക്കുകയും ചെയ്തു* പിന്നെ ഫല
കാലം സമീപിച്ചപ്പൊൾ അതിന്റെ ഫലങ്ങളെ

വാങ്ങുവാനായിട്ടവൻ തന്റെ ദാസന്മാരെ തോട്ടക്കാറ
രുടെ അടുക്കലെയച്ചു* തോട്ടക്കാറരവന്റെ ദാസന്മാ ൩൫
രെ പിടിച്ചു ഒരുത്തനെ അടിക്കയും ഒരുത്തനെ കൊ
ല്ലുകയും പിന്നെ ഒരുത്തനെ കല്ലുകൊണ്ടെറിയുക
യും ചെയ്തു* പിന്നെയുമവൻ മുമ്പിലത്തവരെക്കാള ൩൬
ധികം മറ്റെ ദാസന്മാരെ അയച്ചു അവരവരോട്ടും അ
പ്രകാരംതന്നെ ചെയ്തു* ഒടുക്കത്തിൽ അവരെന്റെ ൩൭
പുത്രനെ ആചാരം ചെയ്യുമെന്ന പറഞ്ഞ അവൻ തന്റെ
പുത്രനെ അവരുടെ അടുക്കലെയച്ചു* എന്നാൽ തോട്ടക്കാ ൩൮
റർ പുത്രനെ കണ്ടപ്പോൾ ഇവനവകാശിയാകുന്നു വരു
വിൻ നാമവനെ കൊല്ലുകയും അവന്റെ അവകാശ
ത്തെ അനുഭവമാക്കുകയും ചെയ്യണമെന്ന തമ്മിൽ ത
മ്മിൽ പറഞ്ഞു* അവരവനെ പിടിച്ചു മുന്തിരിങ്ങാതൊ ൩൯
ട്ടത്തിങ്കൽനിന്ന പുറത്താക്കികളഞ്ഞ അവനെ കൊ
ല്ലുകയും ചെയ്തു* അതുകൊണ്ടു മുന്തിരിങ്ങാത ൪൦
ത്തോട്ടത്തിന്റെ യജമാനൻ വരുമ്പൊളവൻ ആ തൊ
ട്ടക്കാറരെക്കെന്തു ചെയ്യും* അവരവനൊട്ടു പറഞ്ഞു അവ ൪൧
ൻ ആ ദുഷ്ടന്മാരെ ദോഷമായപ്രകാരം നശിപ്പിച്ചുക
ളകയും അതാത കാലത്തിങ്കൽ താനിക്ക ഫലങ്ങളെ
കൊടുക്കുന്ന മറ്റെതോട്ടക്കാറരെ മുന്തിരിങ്ങാത
ത്തോട്ടത്തെ ഏല്പിക്കുകയും ചെയ്യും* യെശു അവരൊ ൪൨
ടു പറഞ്ഞു ഭവനം പണിയുന്നവർ കൊള്ളരുതെന്ന

തള്ളിയ കല്ല കൊണിന്ന ആധാരക്കല്ലായ്പ്പൊന്നു ഇത ക
ൎത്താവിനാലുണ്ടായത അത്ഭുതം നമ്മുടെ കണ്ണുകൾക്കാശ്ചൎയ്യ
മായിട്ടുള്ളതാകുന്നു എന്ന നിങ്ങൾ വെദവാക്യങ്ങളി
൪൰൩ ൽ ഒരുനാളും വായിച്ചിട്ടില്ലയൊ* ആയതുകൊണ്ട
ഞാൻ നിങ്ങളൊട്ട പറയുന്നു ദൈവത്തിന്റെ രാ
ജ്യം നിങ്ങളിൽനിന്നെടുക്കപ്പെട്ടും അതിന്റെ ഫല
൪൰൪ ങ്ങളെ തരുന്ന ജാതിക്കും കൊടുക്കപ്പെട്ടും* വിശെ
ഷിച്ച ഈ കല്ലിന്മെൽ വീഴുന്നവൻ നുറുങ്ങപ്പെട്ടും എ
ന്നാൽ അത യാതൊരുത്തന്റെ മെൽ വീഴുമൊ അ
൪൰൫ വനെ പൊടിയാക്കും* പ്രധാനാചാൎയ്യന്മാരും പറിശെ
ന്മാരുമവന്റെ ഉപമകളെ കെട്ടാറെ അവൻ തങ്ങളെ
൪൰൬ ക്കുറിച്ച പറഞ്ഞു എന്നറിഞ്ഞു* പിന്നെ അവരവനെ
പിടിപ്പാനന്വെഷിക്കുമ്പൊൾ ജനങ്ങളെ ഭയപ്പെട്ടി
രുന്നു എന്തുകൊണ്ടെന്നാലവരവനെ ഒരു ദീൎഘദൎശി
യെപ്പൊലെ വിചാരിച്ചു*

## ൨൰൨ അദ്ധ്യായം.

൧ പിന്നെ യെശു പിന്നെയും അവരൊട്ടുപമകളാ
൨ യിട്ട ഉത്തരമായി പറഞ്ഞതെന്തെന്നാൽ* തന്റെ പുത്രന്ന
കല്ല്യാണം ചെയ്കിട്ടുള്ള രാജാവായൊരു മനുഷ്യന്ന
൩ സ്വൎഗ്ഗരാജ്യം സദൃശമായിരിക്കുന്നു* കല്ല്യാണത്തിന്ന വ
രുവാനിരുന്നവരെ വിളിപ്പാൻ അവൻ തന്റെ ദാസന്മാ
രെ അയച്ചു വരുവാനവൎക്കും മനസ്സില്ലാതെ ഇരുന്നു*

പിന്നെയും അവൻ മറെറ ദാസന്മാരെയും അയച്ച പറഞ്ഞു നി
ങ്ങൾ വിളിക്കപ്പെട്ടവരൊട്ട കണ്ടാലും ഞാനെന്റെ
വിരുന്നിനെ ഒരുക്കമാക്കിയിരിക്കുന്നു എന്നും എന്റെ
കാളകളും തടിച്ച ജന്തുക്കളും കൊല്ലപ്പെട്ട എന്നും
സകലവും ഒരുക്കമായിരിക്കുന്നു കല്ല്യാണത്തിന്ന വരുവി
നെന്നും പറവിൻ* എന്നാൽ അവർ അജാഗ്രതപ്പെട്ട ഒ ൫
രുത്തൻ തന്റെ നിലത്തിന്നും മറെറാരുത്തൻ തന്റെ
വ്യാപാരത്തിന്നും പൊക്കളഞ്ഞു* ശെഷമുള്ളവരൊ അ ൬
വന്റെ ദാസന്മാരെ പിടിച്ച അവമാനപ്പെടുത്തി കൊ
ല്ലുകയും ചെയ്തു* എന്നാൽ രാജാവ അതിനെ കെ ൭
ട്ടാറെ കൊപപ്പെട്ട തന്റെ പടസെനകളെ അയച്ച
ആ കൊലപാതകന്മാരെ സംഹരിച്ച അവരുടെ പട്ട
ണത്തെ ചുട്ടുകളകയും ചെയ്തു* അപ്പൊൾ അവൻ ത ൮
ന്റെ ദാസന്മാരൊട്ട പറഞ്ഞു കല്ല്യാണം ഒരുക്കമായിരി
ക്കുന്നു എന്നാൽ വിളിക്കപ്പെട്ടവർ യൊഗ്യമുള്ളവരാ
യിരുന്നില്ല* ആകയാൽ കൊണ്ട നിങ്ങൾ പെരുവഴിക ൯
ളിൽ പൊയി നിങ്ങൾ കണ്ടെത്തുന്നവരെ ഒക്കയും
കല്ല്യാണത്തിന്ന വിളിപ്പിൻ* ആ ദാസന്മാരും വഴിക ൰
ളിൽ പുറപ്പെട്ട പൊയി തങ്ങൾ കണ്ടെത്തിയിട്ടുള്ള
ദുഷ്ടന്മാരെയും നല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടുവ
ന്നു കല്ല്യാണവും പന്തിയിരിക്കുന്നവരെക്കൊണ്ട നി
റഞ്ഞിരുന്നു*

൰൧ പിന്നെ പന്തിയിലിരിക്കുന്നവരെ നൊക്കുവാനായിട്ട
രാജാവ അകത്ത പ്രവെശിച്ചപ്പൊൾ കല്യാണവസ്ത്ര
ത്തെ ധരിക്കാതെയുള്ളൊരു മനുഷ്യനെ അവിടെ
൰൨ കണ്ടു* അവനൊട പറഞ്ഞു സ്നെഹിതാ കല്യാണവസ്ത്രം
നിനക്കില്ലാതെകണ്ട നീ ഇവിടെക്കെങ്ങിനെ പ്ര
൰൩ വെശിച്ചു എന്നാൽ അവൻ മൌനമായിരുന്നു* അപ്പൊൾ
രാജാവ ശുശ്രൂഷക്കാരൊട പറഞ്ഞു നിങ്ങളിവനെ കൈ
കളെയും കാലുകളെയും ബന്ധിച്ച അവനെ എ
ടുത്തുകൊണ്ടുപൊകയും സകലത്തിന്നു പുറമെയുള്ള
ഇരുട്ടിലെക്ക തള്ളിക്കളകയും ചെയ്വിൻ അവി
൰൪ ടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും* എന്തുകൊണ്ടെ
ന്നാൽ വിളിക്കപ്പെട്ടവർ പലരും തെരഞ്ഞെടുക്ക
പ്പെട്ടവരൊ ചുരുക്കമാകുന്നു*
൰൫ അപ്പൊൾ പറിശെന്മാർ പൊയി അവനെ വാ
ക്കിലവനെ എങ്ങിനെ അകപ്പെടുത്തെണ്ടു എന്നു കൂടി
൰൬ വിചാരിച്ചു* അവർ തങ്ങളുടെ ശിഷ്യന്മാരെ എരൊ
ദിയക്കാരൊടും കൂടി അവന്റെ അടുക്കലെയച്ച പ
റഞ്ഞു ഗുരുവെ നീ സത്യമുള്ളവനാകുന്നു എന്നും ദൈ
വത്തിന്റെ വഴിയെ സത്യത്തൊടെ ഉപദെശിക്കു
ന്നു എന്നും ആരെയും വെണ്ടി നിനക്ക വിചാരമില്ലെന്നും
ഞങ്ങളറിയുന്നു എന്തുകൊണ്ടെന്നാൽ നീ മനുഷ്യരുടെ മു
൰൭ ഖപക്ഷത്തെ നൊക്കുന്നില്ല* അതുകൊണ്ട നിനക്ക എ

ട്ടനെ ചൊന്നത കൈസറിന്ന വരിപ്പണം കൊട്ട
പ്പാൻ ന്യായമൊ അല്ലയൊ എന്ന ഞങ്ങളൊട്ട പറ
ക* എന്നാൽ യെശു അവരുടെ ദുഷ്ടതയെ അറിഞ്ഞി ൧൮
ട്ട പറഞ്ഞു കപടഭക്തിക്കാരായുള്ളൊരെ നിങ്ങൾ എന്നെ എന്തി
ന പരീക്ഷിക്കുന്നു* ഒരു വരിപ്പണത്തെ എനിക്ക കാ ൧൯
ണിപ്പിൻ അവരവന്ന ഒരു പണത്തെയും കൊണ്ടുവന്നു* ൨൦
പിന്നെ അവനവരൊട്ട പറഞ്ഞു ഈ സ്വരൂപവും മെ
ലെഴുത്തും ആരുടെ ആകുന്നു* കൈസറിന്റെ ആകു ൨൧
ന്നു എന്നവരവനൊട്ട പറഞ്ഞു അപ്പൊളവനവരൊട്ട
പറഞ്ഞു ആകയാൽ കൊണ്ട കൈസറിന്റെതിനെ കൈ
സറിന്നും ദൈവത്തിന്റെതിനെ ദൈവത്തി
ന്നും കൊടുത്തുകൊൾവിൻ* അവരിതിനെ കെട്ടാ ൨൨
റെ ആശ്ചര്യപ്പെട്ട അവനെവിട്ട വാങ്ങി പൊക്ക
ളം ചെയ്തു*

ഉയിർപ്പില്ല എന്ന പറയുന്ന സാദൊക്കായക്കാരൻ ൨൩
ആദിവസത്തിങ്കൽ തന്നെ അവന്റെ അടുക്കൽ വന്നു
അവനൊട്ട ചൊദിച്ചു* ഗുരൊ ഒരുത്തൻ പുത്രന്മാ ൨൪
രില്ലാതെ മരിച്ചുപൊയാൽ അവന്റെ സഹൊദര
നവന്റെ ഭാര്യയെ വിവാഹം ചെയ്കയും തന്റെ
സഹൊദരന്ന സന്തതിയെ ഉണ്ടാക്കുകയും ചെയ്യെ
ണമെന്ന മൊശ പറഞ്ഞുവല്ലൊ* എന്നാൽ ഞങ്ങളു ൨൫
ടെ പക്കൽ ഏഴ സഹൊദരന്മാരുണ്ടായിരുന്നു മൂത്ത

വൻ വിവാഹം ചെയ്തു മരിച്ചു തനിക്കു പുത്രരില്ലായ്ക
കൊണ്ടു തന്റെ ഭാൎയ്യയെ തന്റെ സഹൊദരനായി
൨൬ ട്ടു വെച്ചെക്കയും ചെയ്തു* രണ്ടാമത്തവനും മൂന്നാമ
൨൭ ത്തവനും അവരെഴുവരൊളമിപ്രകാരം തന്നെ*
൨൮ എല്ലാവരുടെയും പിമ്പ ഭാൎയ്യയും മരിച്ചു* ആകയാൽ
ഉയിൎപ്പിങ്കൽ അവളിവരെഴുവരിലെവന്റെ ഭാ
ൎയ്യയാകും അവരെല്ലാവരും അവളെ വിവാഹം ചെ
൨൯ യ്തുവല്ലൊ* എന്നാൽ യെശു അവരൊട്ടു പറഞ്ഞു നി
ങ്ങൾ വെദവാക്യങ്ങളെ എങ്കിലും ദൈവത്തിന്റെ
ശക്തിയെ എങ്കിലും അറിയായ്കകൊണ്ടു തെറ്റി
൩൦ പ്പൊകുന്നു* എന്തുകൊണ്ടെന്നാൽ ഉയിൎപ്പിങ്കലവർ വി
വാഹം ചെയ്യുക എങ്കിലും വിവാഹം ചെയ്തു കൊ
ടുക്കുക എങ്കിലും ചെയ്യാതെ സ്വൎഗ്ഗത്തിങ്കൽ ദൈവ
൩൧ ത്തിന്റെ ദൂതന്മാരെപ്പൊലെ അത്രെ ആകുന്നു* എന്നാ
ൽ മരിച്ചവരുടെ ഉയിൎപ്പിന്റെ സംഗതിയെ ഉദ്ദെ
ശിച്ച ദൈവത്തിനാൽ നിങ്ങളൊട്ടു പറയപ്പെട്ട വച
കാരം നിങ്ങൾ വായിച്ചിട്ടില്ലയൊ അതെന്തു എന്നാ
൩൨ ൽ* ഞാൻ അബ്രഹാമിന്റെ ദൈവവും ഇസഹാ
ക്കിന്റെ ദൈവവും യാക്കൊബിന്റെ ദൈവവുമാ
യിരിക്കുന്നു ദൈവം മരിച്ചവരുടെ ദൈവമല്ല ജീവ
൩൩ നുള്ളവരുടെ അത്രെ ആകുന്നു* ജനസംഘങ്ങളിതി
നെ കെട്ടപ്പൊറെ അവന്റെ ഉപദെശത്തിങ്കൽ വിസ്മ

യപ്പെട്ടിരുന്നു*

എന്നാൽ അവൻ സാദൊക്കായക്കാറരെ മിണ്ടാതെ ൩൪
യാക്കിയ പ്രകാരം പറിശെന്മാർ കെട്ടാറെ അവർ ഒ
ന്നിച്ച വന്നുകൂടി* അപ്പൊൾ അവരിൽ ന്യായശാസ്ത്രി ൩൫
യായ ഒരുത്തനവനെ പരീക്ഷിച്ചു* ഗുരുവെ വെദപ്ര ൩൬
മാണത്തിലെത കല്പന വലിയതെന്ന ചൊദിച്ചു* ൩൭
എന്നാറെ യെശു അവനൊട്ട പറഞ്ഞു നിന്റെ ദൈ
ദവമായ കർത്താവിനെ നിന്റെ മുഴുവൻ ഹൃദയത്തെക്കൊ
ണ്ടും നിന്റെ മുഴുവൻ ആത്മാവിനെക്കൊണ്ടും നിന്റെ
മുഴുവൻ ബുദ്ധിയെക്കൊണ്ടും സ്നെഹിക്കെണം* ഇത ഒ ൩൮
ന്നാമത്തും വലിയത്തുമായ കല്പനയാകുന്നു* രണ്ടാമത്തെ ൩൯
ത്തെ ഇതിനൊട്ട സമമായിരിക്കുന്നു നിന്റെ അയല്ക്കാര
നെ നിന്നെപ്പൊലെ സ്നെഹിക്കെണം* ഈ രണ്ടു കല്പ ൪൦
നകളിൽ സകല വെദപ്രമാണവും ദീർഘദർശികളും
തൂങ്ങിയിരിക്കുന്നു*

പിന്നെ പറിശെന്മാർ കൂടിയിരിക്കുമ്പൊൾ യെ ൪൧
ശു അവരൊട്ട* ക്രിസ്തുവിനെക്കുറിച്ച നിങ്ങൾക്കെന്ത ൪൨
തൊന്നുന്നു അവനാരുടെ പുത്രനാകുന്നു എന്ന ചൊ
ദിച്ചു ദാവിദിന്റെ പുത്രനെന്ന അവരവനൊട്ട പറ
ഞ്ഞു* അവനവരൊട്ട പറഞ്ഞു അങ്ങിനെ കൊണ്ട ദാവിദ ആത്മ ൪൩
ആവിനാലവനെ കർത്താവെന്ന വിളിക്കുന്നതെങ്ങി
നെ* കർത്താവെന്റെ കർത്താവിനൊട്ട ഞാൻ നിന്റെ

ശത്രുക്കളെ നിന്റെ മെതിവടിയാക്കുവൊളത്തൊ
ളം എന്റെ വലത്തുഭാഗത്തിരിക്ക എന്ന പറഞ്ഞു
൪൫ പ്രകാരം പറഞ്ഞുവല്ലൊ* അത കൊണ്ട ദാവീദ അവ
നെ കൎത്താവെന്ന വിളിക്കുന്നു എങ്കിൽ അവനവ
൪൬ ന്റെ പുത്രനാകുന്നതെങ്ങിനെ* പിന്നെ ഒരുത്തനുമവ
നൊടൊരു വചനത്തെയും ഉത്തരമായിട്ട പറവാൻ
വഹിയാതിരുന്നു ആ ദിവസം മുതൽകൊണ്ട അവ
നൊടൊരു കാൎയ്യത്തെയും ചൊദിപ്പാനാരും ധൈൎയ്യ
മുണ്ടായിട്ടുമില്ല*

൨൩ അദ്ധ്യായം.

അപ്പൊൾ യെശു ജനസംഘങ്ങളൊടും തന്റെ
൨ ശിഷ്യന്മാരൊടും പറഞ്ഞതെന്തെന്നാൽ* മൊശെയുടെ
സിംഹാസനത്തിന്മെൽ വെദശാസ്ത്രിമാരും പറീശ
൩ ന്മാരുമിരിക്കുന്നു* ആകയാൽ പ്രമാണിപ്പാനവർ നി
ങ്ങളൊട എത്ര കാൎയ്യങ്ങളെ എങ്കിലും പറയുന്നു
വൊ അവകളെ ഒക്കയും പ്രമാണിക്കകയും ചെയ്തുക
യും ചെയ്പിൻ എന്നാൽ അവരുടെ പ്രവൃത്തികളുടെ
പ്രകാരം ചെയ്യരുത എന്തു കൊണ്ടെന്നാലവർ പറയുന്നു
൪ ചെയ്യാതെയുമിരിക്കുന്നു* എന്തു കൊണ്ടെന്നാലവർ
ഭാരമായും ചുമപ്പാൻ വഹിയാത്തതായുമുള്ള ചുമടുകളെ
കെട്ടി മനുഷ്യരുടെ തൊളുകളിന്മെൽ വെക്കുന്നു
എന്നാൽ താങ്ങളുടെ വിരലുകൊണ്ട അവകളെ നീ

കൊവാനവൎക്ക മനസ്സില്ല* എന്നാൽ മനുഷ്യരാൽ കാണ ൫
പ്പെടെണ്ടുന്നതിനായ്ക്കൊണ്ടു അവർ തങ്ങളുടെ എല്ലാ
പ്രവൃത്തികളെയും ചെയ്യുന്നു അവർ തങ്ങളുടെ നെ
റ്റിപ്പട്ടങ്ങളെ വീതിയാക്കുകയും തങ്ങളുടെ വസ്ത്ര
ങ്ങളുടെ തൊങ്ങലുകളെ വലിയതാക്കുകയും* വിരുന്നുക ൬
ളിൽ മുമ്പിലത്തെ പന്തിയെയും സഭകളിൽ അ
ഗ്രാസനങ്ങളെയും* ചന്തകളിൽ സല്ക്കാരങ്ങളെ ൭
യും മനുഷ്യരാൽ റബ്ബി റബ്ബി എന്ന വിളിക്കപ്പെട്ടു
വാനുമാഗ്രഹിക്കുകയും ചെയ്യുന്നു* എന്നാൽ നിങ്ങൾ റ ൮
ബ്ബി എന്ന വിളിക്കപ്പെട്ടവരാകരുത എന്തുകൊ
ണ്ടെന്നാൽ ക്രിസ്തുവായ ഒരുവൻ നിങ്ങളുടെ ഗുരുവാകു
ന്നു നിങ്ങളെല്ലാവരും സഹോദരന്മാരാകുന്നു* ഭൂ ൯
മിയിങ്കൽ ഒരുത്തനെ പിതാവ എന്ന നിങ്ങൾ വി
ളിക്കരുത എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിങ്കലിരി
ക്കുന്നവനായ ഒരുവൻ നിങ്ങളുടെ പിതാവാകുന്നു* ൧൦
നിങ്ങൾ ഗുരുക്കന്മാരെന്ന വിളിക്കപ്പെട്ടവരാകയുമരു
ത എന്തുകൊണ്ടെന്നാൽ ക്രിസ്തുവായ ഒരുവൻ നി
ങ്ങളുടെ ഗുരുവാകുന്നു* നിങ്ങളിൽ വലിയവൻ നി ൧൧
ങ്ങളുടെ ശുശ്രൂഷക്കാരനായ്ക്കൊണ്ടിരിക്കും* യാതൊരു സ്വ
ന്തൻ തന്നെത്തന്നെ ഉയൎത്തുന്നുവൊ അവൻ താഴ്ത്ത
പ്പെട്ടവനാകും യാതൊരുത്തനും തന്നെത്തന്നെ താഴ്
ത്തുന്നുവൊ അവനുയൎത്തപ്പെട്ടവനാകും*

൧൩ എന്നാൽ കപടഭക്തിക്കാറന്മാരായ വെദശാസ്ത്രിമാരാ
യും പറിശെയന്മാരുമുള്ളൊരെ നിങ്ങൾക്കദ്ദുരിതം
അതെന്തുകൊണ്ടെന്നാൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തെ മ
നുഷ്യരുടെ നെരെ അടെക്കുന്നു എന്തെന്നാൽ നിങ്ങളതി
കത്തെക്ക പ്രവെശിക്കുന്നില്ല പ്രവെശിക്കുന്നവരെ പ്ര
൧൪ വെശിപ്പാൻ സമ്മതിക്കുന്നതുമില്ല* കപടഭക്തിക്കാറ
ന്മാരായ വെദശാസ്ത്രിമാരാകും പറിശെയന്മാരുമുള്ളൊ
രെ നിങ്ങൾക്കദ്ദുരിതം അതെന്തുകൊണ്ടെന്നാൽ നി
ങ്ങൾ വിധവകളുടെ ഭവനങ്ങളെ ഭക്ഷിച്ചുകളക
യും കാഴ്ചക്ക ദീർഘമായിട്ട ജപം ചെയ്യുകയും ചെയ്യു
ന്നതിനാൽ കൊണ്ട നിങ്ങളധികം ശിക്ഷയെ പ്രാ
൧൫ പിക്കും* കപടഭക്തിക്കാറന്മാരായ വെദശാസ്ത്രിമാരാകും
പറിശെയന്മാരുമുള്ളൊരെ നിങ്ങൾക്കദ്ദുരിതം അ
തെന്തുകൊണ്ടെന്നാൽ ഒരുത്തനെ മാർഗ്ഗത്തിലാക്കുവാ
ൻ നിങ്ങൾ സമുദ്രത്തെയും ഭൂമിയെയും ചുറ്റി സഞ്ച
രിക്കുന്നു അവനകപ്പെട്ടതിന്റെ ശെഷം നിങ്ങൾ നി
ങ്ങളെക്കാളെരട്ടിപ്പായി അവനെ നരകത്തിന്റെ
൧൬ പുത്രനാക്കുകയും ചെയ്യുന്നു* ആരെങ്കിലും ദെവാലയ
ത്തെക്കൊണ്ട സത്യം ചെയ്താൽ അതൊന്നുമില്ലെ
ന്നും ആരെങ്കിലും ദെവാലയത്തിന്റെ സ്വർണ്ണത്തെക്കൊ
ണ്ടു സത്യം ചെയ്താൽ അവൻ കടക്കാരനാകുന്നു എ
ന്നു പറയുന്നവരായ കുരുട്ടുവഴി കാണിക്കുന്നവരെ നി

ന്ത്യൾക്കട്ടിതാം* ബുദ്ധികെട്ടുള്ളവരാകും കുരുടന്മാരുമായു ൧൭
ള്ളോരെ എന്തെന്നാൽ ഏതു വലുതാകുന്നു സ്വൎണ്ണമൊ
സ്വൎണ്ണത്തെ ശുദ്ധമാക്കുന്നതായുള്ള ദെവാലയമൊ* ൧൮
വിശെഷം യാതൊരുത്തനെങ്കിലും പീഠത്തെക്കൊ
ണ്ടു സത്യം ചെയ്താൽ അതൊന്നുമില്ലെന്നും യാതൊരു
ത്തനെങ്കിലും അതിന്റെ മെലിരിക്കുന്ന വഴിപാ
ടിനെക്കൊണ്ടു സത്യം ചെയ്താൽ അവനൊരു കടക്കാ
രനാകുന്നു എന്നും പറയുന്നു* ബുദ്ധികെട്ടുള്ളവരാകും കു ൧൯
രുടന്മാരുമായുള്ളോരെ എന്തെന്നാൽ ഏതു വലുതാകുന്നു
വഴിപാടൊ വഴിപാടിനെ ശുദ്ധമാക്കുന്നതായുള്ള
പീഠമൊ* ആകയാൽ പീഠത്തെക്കൊണ്ടു സത്യ ൨൦
ം ചെയ്യുന്നവൻ അതിനെക്കൊണ്ടുമതിന്റെ മെലു
ള്ള സകല വസ്തുക്കളെക്കൊണ്ടും സത്യം ചെയ്യുന്നു* ൨൧
ദെവാലയത്തെക്കൊണ്ടു സത്യം ചെയ്യുന്നവനും അതി
നെക്കൊണ്ടും അതിങ്കൽ വസിക്കുന്നവനെക്കൊണ്ടും
സത്യം ചെയ്യുന്നു* സ്വൎഗ്ഗത്തെക്കൊണ്ടും സത്യം ചെയ്യു ൨൨
ന്നവൻ ദൈവത്തിന്റെ സിംഹാസനത്തെക്കൊണ്ടും
അതിങ്കലിരിക്കുന്നവനെക്കൊണ്ടും സത്യം ചെയ്യുന്നു* ൨൩
കപടഭക്തിക്കാരരായ വെദശാസ്ത്രിമാരാകും പറിശെ
ന്മാരുമായുള്ളോരെ നിങ്ങൾക്കു ദുരിതം അതെന്തുകൊ
ണ്ടെന്നാൽ നിങ്ങൾ തുളസിയിലും വെന്തിരക്ക
ത്തിലും ജീരകത്തിലും പത്തിലൊന്ന കൊടുക്കുന്നു

വെദത്തിങ്കലെറ്റവും ഘനമായിട്ടുള്ള കാൎയ്യങ്ങളാ
യ ന്യായത്തെയും കാരുണ്യത്തെയും വിശ്വാസത്തെ
യും വിട്ടുകളകയും ചെയ്തു നിങ്ങളിവകളെ
നടത്തുകയുമവകളെ വിട്ടുകളയാതെ ഇരിക്കയും
൨൪ ചെയ്യെണ്ടിയിരുന്നു* കുരുട്ടുവഴി കാണിക്കുന്നവരെ
നിങ്ങളൊരു കൊതുകിനെ അരിച്ചെടുക്കയും ഒ
ട്ടകത്തെ മിഴുങ്ങിക്കളകയും ചെയ്യുന്നവരാകു
൨൫ ന്നു* കപടഭക്തിക്കാറരായ വെദശാസ്ത്രിമാരും ഫ
റിശെയന്മാരുമായുള്ളൊരെ നിങ്ങൾക്കു ദുരിതം അതെ
ന്തുകൊണ്ടെന്നാൽ പാനപാത്രത്തിന്റെയും ഭക്ഷണ
പാത്രത്തിന്റെയും പുറത്തെ നിങ്ങൾ ശുചിയാക്കുന്നു
എന്നാൽ അകത്ത പിടിച്ചുപറികൊണ്ടും അത്യാഗ്ര
൨൬ ഹംകൊണ്ടും നിറഞ്ഞിരിക്കുന്നു* കുരുട്ട ഫറിശെയ
പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും
അകത്തെ അവകളുടെ പുറവും ശുചിയായിരിക്കെ
൨൭ ണ്ടുന്നതിന ശുചിയാക്കുക* കപടഭക്തിക്കാറരായവെദ
ശാസ്ത്രിമാരും ഫറിശെയന്മാരുമായുള്ളൊരെ നി
ങ്ങൾക്കു ദുരിതം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വെ
ള്ള തെക്കപ്പെട്ട പ്രെതക്കല്ലറകൾക്കു സമന്മാരായി
രിക്കുന്നു അവകൾ പുറമെ ശൊഭയുള്ളവകളായി
ത്തന്നെ കാണപ്പെട്ടുന്നു എന്നാൽ അകത്ത മരിച്ചവരു
ടെ അസ്ഥികൾ കൊണ്ടും എല്ലാ അശുചികൊണ്ടും

നിറഞ്ഞിരിക്കുന്നു* അപ്രകാരം തന്നെ നിങ്ങളും പുറമെ ൨൮
ഉ. മനുഷ്യർക്ക് നീതിമാന്മാരായി തന്നെ കാണപ്പെടുന്നു
അകമെല്ലാം നിങ്ങൾ കപടഭക്തികൊണ്ടും അവഹ്യായം
കൊണ്ടും നിറഞ്ഞവരാകുന്നു* കപടഭക്തിക്കാരായ ഒ ൨൯
വേദശാസ്ത്രിമാരും പറിശെന്മാരുമുള്ളൊരെ നി
ങ്ങൾക്കു ദു:ഖം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ദി
ർഘദർശികളുടെ ശവക്കല്ലറകളെ പണിയിക്കയും
നീതിമാന്മാരുടെ കല്ലറകളെ ശൊഭിതമാക്കുകയും* ൩൦
ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ ദിവസങ്ങളി
ലായിരുന്നു എന്നുവരികിൽ അവരൊടു കൂടി ദീർഘദ
ർശികളുടെ രക്തത്തിൽ കൂട്ടുന്നവരാകയില്ലെന്ന
പറകയും ചെയ്യുന്നു* എന്നതുകൊണ്ടു നിങ്ങൾ ദീ ൩൧
ർഘദർശികളെ കൊന്നിട്ടുള്ളവരുടെ പുത്രന്മാരാകുന്നു
എന്ന് നിങ്ങൾക്കു നിങ്ങൾ തന്നെ സാക്ഷിയായിരിക്കുന്നു* ൩൨
നിങ്ങൾ നിങ്ങളുടെ പിതാക്കന്മാരുടെ അളവിനെ
നിവൃത്തിക്കയും ചെയ്വിൻ* സർപ്പങ്ങളായും മണ്ഡലി ൩൩
ക്കുട്ടികളായുമുള്ളൊരെ നിങ്ങൾ നരക ശിക്ഷയിൽ
നിന്ന എങ്ങിനെ തെറ്റിപ്പൊകും*

ഇതിനാലെക്കൊണ്ടു കണ്ടാലും ഞാൻ നിങ്ങളുടെ ൩൪
അടുക്കൽ ദീർഘദർശികളെയും ജ്ഞാനികളെയും വെ
ദശാസ്ത്രിമാരെയുമയക്കുന്നു നിങ്ങളവരിൽ ചില
രെ കൊന്നു കുരിശിങ്കൽ തറച്ചു കളകയും ചിലരെ

നിങ്ങളുടെ സഭകളിൽ വാറുകൊണ്ടടിക്കയും നഗ
രാൽ നഗരം സങ്കടപ്പെടുത്തുകയും ചെയ്യുമാറാകും*
൩൫ ഭൂമിയിൽ ചിന്നപ്പെട്ടിട്ടുള്ള നീതിയുള്ള രക്തമെ
ല്ലാം നീതിമാനായ ഹാബെലിന്റെ രക്തം മുത
ൽ നിങ്ങൾ ദെവാലയത്തിന്നും പീഠത്തിന്നും നടുവെ
കൊന്നിട്ടുള്ള ബറക്കിയായുടെ പുത്രനായ സക്കറിയാ
യുടെ രക്തം വരെയും നിങ്ങളുടെമെൽ വരെണ്ടുന്നതി
൩൬ നായിട്ടത്രെ* ഇക്കാര്യങ്ങളൊക്കെയും ഈ സന്തതി
യുടെമെൽ വരുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
൩൭ ടുപറയുന്നു* ദീർഘദർശികളെ കൊല്ലുന്നതായും
നിന്റെ അടുക്കൽ അയക്കപ്പെട്ടവരെ കല്ലുകൊണ്ടെ
റിയുന്നതായുമുള്ള യെറുശലെമെ യെറുശലെമെ കൊ
ഴി തന്റെ കുഞ്ഞുങ്ങളെ ചിറകിങ്കീഴെ കൂ
ട്ടിച്ചെർക്കുന്നതുപൊലെ തന്നെ എനിക്കെത്രപ്രാവ
ശ്യം നിന്റെ മക്കളെ കൂട്ടിച്ചെർപ്പാൻ മനസ്സായിരു
൩൮ ന്നു നിങ്ങൾക്ക മനസ്സില്ലാതെയുമിരുന്നു* കണ്ടാലും നി
ങ്ങളുടെ ഭവനം നിങ്ങൾക്ക ശൂന്യമായി വിടപ്പെട്ടിരി
൩൯ ക്കുന്നു* എന്തുകൊണ്ടെന്നാൽ കർത്താവിന്റെ നാമ
ത്തിങ്കൽ വരുന്നവൻ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു
എന്ന നിങ്ങൾ പറയുവൊളത്തൊളം ഇനിമെലാൽ
നിങ്ങൾ എന്നെ കാണുകയില്ലെന്ന ഞാൻ നിങ്ങളൊ
ടുപറയുന്നു*

## ൨൪ അദ്ധ്യായം.

പിന്നത്തെതിൽ യെശു പുറപ്പെട്ട ദെവാലയത്തിങ്ക
ൽനിന്ന പൊയി അവന്റെ ശിഷ്യന്മാരും ദെവാലയ
ത്തിന്റെ പണികളെ അവന കാണിപ്പാനായിട്ട അടുക്ക
ൽവന്നു* എന്നാറെ യെശു അവരൊടു പറഞ്ഞു ഈവസ്തു
ക്കളെ ഒക്കെയും നിങ്ങൾ കാണുന്നില്ലയൊ ഇടിക്കപ്പെ
ടാതെ കല്ലിന്മെൽ ഒരു കല്ലിവിടെ വെക്കപ്പെടുകയി
ല്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു*
പിന്നെ അവൻ ഒലിവമലയിലിരിക്കുമ്പൊൾ ശി
ഷ്യന്മാർ പ്രത്യെകമവന്റെ അടുക്കൽ വന്ന ഇക്കാ
ര്യങ്ങൾ എപ്പൊഴുണ്ടാകുമെന്നും നിന്റെ വരവിന്റെ
യും ലൊകാവസാനത്തിന്റെയും ലക്ഷണമെന്തെന്നും
ഞങ്ങളൊടു പറയെണമെന്ന പറഞ്ഞു* യെശുവുമവ
രൊടുത്തരമായിട്ട പറഞ്ഞതെന്തെന്നാൽ ഒരുത്തനും നി
ങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട സൂക്ഷിച്ചുകൊ
ൾവിൻ* എന്തുകൊണ്ടെന്നാൽ പലരും ഞാൻ ക്രി ൫
സ്തുവാകുന്നു എന്ന എന്റെ നാമത്തെ പറഞ്ഞുംകൊണ്ട
വന്നു പലരെയും വഞ്ചിക്കുകയും ചെയ്യും* നിങ്ങൾ യുദ്ധ ൬
ങ്ങളെയും യുദ്ധങ്ങളുടെ വർത്തമാനങ്ങളെയും കെൾ
ക്കെണ്ടിവരും നിങ്ങൾ ചാഞ്ചലപ്പെടാതെ ഇരിപ്പാനാ
യിട്ട നൊക്കികൊൾവിൻ എന്തുകൊണ്ട ഇവകൾ
ഒക്കെയും സംഭവിക്കെണ്ടുന്നതാകുന്നു എന്നാൽ അവ

൭ സാനമിന്നിക്ഷമില്ല* എന്തുകൊണ്ടെന്നാൽ ജാതി
ക്കെ ജാതിയും രാജ്യത്തിന്ന രാജ്യവും വിരൊധമായി എ
ഴുനീൽക്കും ക്ഷാമങ്ങളും വസൂരദീനങ്ങളും ഭൂക
൮ മ്പങ്ങളും അവിടവിടെ ഉണ്ടാകയും ചെയ്യും* എ
ന്നാലിക്കാൎയ്യങ്ങളൊക്കെയും വെദനകളുടെ ആരംഭമാ
൯ കുന്നു* അപ്പൊളവർ നിങ്ങളെ വ്യാകുലപ്പെടുത്തു
ന്നതിന്ന നിങ്ങളെ എല്പിക്കയും നിങ്ങളെ കൊ
ല്ലുകയും ചെയ്യും നിങ്ങളെന്റെ നാമത്തിന്റെ നി
മിത്തമായിട്ട സൎവ്വജാതികളാലും ദ്വെഷിക്കപ്പെട്ട
൰ വരാകുമിരിക്കും* അപ്പൊൾ വളരും വിരുദ്ധപ്പെട്ടും ഒ
രുത്തനെ ഒരുത്തൻ കാണിച്ചുകൊടുക്കകയും ഒരുത്ത
൰൧ നെ ഒരുത്തൻ ദ്വെഷിക്കകയും ചെയ്യും* വളര വ്യാ
ജദീൎഘദൎശികൾ ഉണ്ടാകകയും വളരെയും വഞ്ചി
൰൨ ക്കകയും ചെയ്യും* അവന്യായം വൎദ്ധിക്കുന്നതുകൊണ്ടും
൰൩ വളരെടെ സ്നെഹം തണുത്തുപൊകും* എന്നാൽ അ
വസാനത്തൊളം ക്ഷമിച്ചുവാഴുന്നവൻ രക്ഷിക്കപ്പെ
൰൪ ട്ടും* രാജ്യത്തിന്റെ ഈ എവൻഗെലിയൊൻ ഭൂ
ലൊകത്തിങ്കലൊക്കെയും സൎവ്വജാതികൾക്കു സാക്ഷി
യായിട്ട പ്രസ്ഥാവിക്കപ്പെടെണ്ടിവരും അപ്പൊളവ
൰൫ സാനം വരികയും ചെയ്യും* അതുകൊണ്ടു ദാനിയെ
ൽ എന്ന ദീൎഘദൎശിയാൽ പറയപ്പെട്ടിട്ടുള്ള നാശ
ത്തിന്റെ മ്ലെഛതയെ വിശുദ്ധസ്ഥലത്തിങ്കൽ

നിൽക്കുന്നതു നിങ്ങൾ കാണുമ്പോൾ (വായിക്കുന്നവൻ
ചിന്തിച്ചുകൊള്ളട്ടെ)* അപ്പോൾ യെഹൂദിയായി ൧൬
ലുള്ളവർ പൎവതങ്ങൾക്ക ഓടിപ്പോകട്ടെ* ഭവനത്തി ൧൭
ന്മെൽ ഇരിക്കുന്നവൻ തന്റെ ഭവനത്തിങ്കൽനിന്ന യാതൊ
ന്നിനെ എങ്കിലും എടുപ്പാനായിട്ട ഇറങ്ങരുതു* വ ൧൮
യലിൽ ഇരിക്കുന്നവൻ തന്റെ വസ്ത്രങ്ങളെ എടുപ്പാൻ
പിന്നോക്കം തിരിക്കയുമരുതു* വിശെഷിച്ച ആ ദി ൧൯
വസങ്ങളിൽ ഗൎഭിണികൾക്കും മുല കുടിപ്പിക്കുന്നവൎക്കും
ഹാ കഷ്ടം* എന്നാൽ നിങ്ങളുടെ ഓടിപ്പൊക്ക വൎഷ ൨൦
കാലത്തിലെങ്കിലും ശാബത ദിവസത്തിലെങ്കിലും ഉ
ണ്ടാകാതെ ഇരിപ്പാനായിട്ട പ്രാൎത്ഥിച്ചുകൊൾവിൻ* ൨൧
എന്തുകൊണ്ടെന്നാലപ്പോൾ മഹാ കഷ്ടമുണ്ടാകും അ
പ്രകാരമുള്ളതു ലോകത്തിന്റെ ആദിമുതൽ ഇന്നു
വരെയുമുണ്ടായിട്ടുമില്ല ഇനിയുമുണ്ടാകയുമില്ല* ആ ദിവ ൨൨
സങ്ങളും ചുരുക്കപ്പെട്ടില്ലെന്നുവരികിൽ ഒരു ജഡ
മെങ്കിലും രക്ഷപ്പെടുകയില്ല എന്നാൽ തെരഞ്ഞെടു
ക്കപ്പെട്ടവരുടെ നിമിത്തം ആ ദിവസങ്ങൾ ചുരുക്കപ്പെ
ടെണ്ടിവരും* അപ്പോൾ യാതൊരുത്തൻ നിങ്ങളൊ ൨൩
ടു കണ്ടാലും ക്രിസ്തു ഇവിടെയെന്നും അവിടെയെന്നും
പറകയുമെങ്കിൽ വിശ്വസിക്കരുതു* എന്തുകൊണ്ടെ ൨൪
ന്നാൽ വ്യാജ ക്രിസ്തുക്കളും വ്യാജദീൎഘദൎശികളുമു
ണ്ടാകയും കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവ

ത്ഥം വഞ്ചിപ്പാൻ തക്കവണ്ണം വലുതായിട്ടുള്ള ലക്ഷ്യങ്ങ
ളെയും അൽഭുതങ്ങളെയും കാണിക്കയും ചെയ്യും*
൨൫ കണ്ടാലും ഞാൻ നിങ്ങളോട മുമ്പുകൂട്ടി പറഞ്ഞു*
൨൬ ആകയാൽ കണ്ടാലും അവൻ വനത്തിങ്കലാകുന്നു എന്ന
അവർ നിങ്ങളോട പറയുമെങ്കിൽ പുറപ്പെട്ട പൊ
കരുത കണ്ടാലും അവനറകളിലാകുന്നു എന്ന പറയുമെ
൨൭ ങ്കിൽ വിശ്വസിക്കരുത* എന്തുകൊണ്ടെന്നാൽ
മിന്നൽ കിഴക്കുനിന്ന പുറപ്പെട്ടുകയും പടിഞ്ഞാറൊ
ളം പ്രകാശിക്കയും ചെയ്യുന്ന പ്രകാരം തന്നെ മനു
൨൮ ഷ്യന്റെ പുത്രന്റെ വരവുമാകും* ശവമെവിടെ ആ
കുന്നുവൊ അവിടെ കഴുകന്മാർ വന്ന കൂടുമല്ലൊ*
൨൯ വിശെഷിച്ച ആ ദിവസങ്ങളുടെ കഷ്ടതയുടെ
ശെഷം ഉടനെ സൂൎയ്യൻ അന്ധകാരപ്പെട്ടുപൊകയും
ചന്ദ്രൻ തന്റെ പ്രകാശത്തെ കാണിക്കാതെ ഇരി
ക്കയും നക്ഷത്രങ്ങളാകാശത്തിങ്കൽനിന്ന വീഴുകയും
ആകാശത്തിന്റെ ശക്തികളിളകപ്പെടുകയും ചെ
൩൦ യ്യും* അപ്പൊഴും മനുഷ്യന്റെ പുത്രന്റെ ലക്ഷ്യം
ആകാശത്തിങ്കൽ കാണപ്പെടും അപ്പൊഴും ഭൂമിയി
ലുള്ള ഗോത്രങ്ങൾ ഒക്കെയും പ്രലാപിക്കയും മനു
ഷ്യന്റെ പുത്രൻ ആകാശമെഘങ്ങൾ മെൽ മഹാ വ
ലിപ്പത്തൊടും പ്രഭാവത്തൊടും കൂടി വരുന്നതി
൩൧ നെ അവർ കാണുകയും ചെയ്യും* അവൻ തന്റെ ദൂത

ള്ളാതെകംമഹാശബ്ദമുള്ളൊരു താനത്തൊട്ടു കൂടി അയക്കും ഇവർ ആകാശത്തിന്റെ ഒരു അററം മുതൽ മറെറ അററത്തൊളം നാലു കാററുകളിൽ നിന്നു അവന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ കൂട്ടി ചെൎക്കുകയും ചെയ്യും*

ഇപ്പൊൾ അത്തിവൃക്ഷത്തിങ്കൽ നിന്നു ഒരു ഉപമയെ പഠിച്ചുകൊൾവിൻ അതിന്റെ ശാഖ ഇളത്തായിരിക്കുമ്പൊൾ ഇലകളെ വിടുകയും ചെയ്യുമ്പൊൾ വസന്തകാലം സമീപമാകുന്നു എന്നു നിങ്ങളറിയുന്നു* ഇപ്രകാരവും തന്നെ നിങ്ങളിക്കാൎയ്യങ്ങളെ ഒക്കെയും കാണുമ്പൊൾ അത സമീപമായി വാതുക്കൽ വന്നിരിക്കുന്നു എന്നറിവിൻ* ഇക്കാൎയ്യങ്ങളൊക്കെയും സംഭവിക്കവൊളം ഈ തലമുറ സമസ്തം ഒഴിഞ്ഞുപൊകയില്ലെന്ന ഞാൻ നിശ്ചയമായിട്ട നിങ്ങളൊട്ട പറയുന്നു* ആകാശവും ഭൂമിയും ഒഴിഞ്ഞുപൊകും എന്നാൽ എന്റെ വചനങ്ങൾ ഒഴിഞ്ഞുപൊകയില്ല*

എന്നാൽ ആ ദിവസത്തെയും നാഴികയെയും എന്റെ പിതാവ ഒഴിവനല്ലാതെ ആരും അറിയുന്നില്ല സ്വൎഗ്ഗത്തിങ്കലുള്ള ദൂതന്മാരുമറിയുന്നില്ല* എന്നാൽ നൊവഹയിന്റെ ദിവസങ്ങളായിരുന്ന പ്രകാരം തന്നെ മനുഷ്യപുത്രന്റെ വരവുമാകും* എന്തുകൊണ്ടെന്നാൽ ജലപ്രളയത്തിന്നു മുമ്പെ ഉള്ള ദിവസങ്ങ

ളിൽ നൊഹ പെട്ടകത്തിങ്കലെക്ക പ്രവെശിച്ച നാ
ൾ വരെയും അവർ ഭക്ഷിക്കുകയും പാനം ചെയ്കയും
വിവാഹം ചെയ്കയും വിവാഹം ചെയ്തു കൊടുക്ക
൩൯ യും ചെയ്യുന്നവരായിരുന്നു* ജലപ്രളയം വന്ന എ
ല്ലാവരെയും കൊണ്ടുപൊകുവൊളത്തൊളം അവര
റിയാതെയുമിരുന്നു അപ്രകാരം തന്നെ മനുഷ്യ
൪൦ ന്റെ പുത്രന്റെ വരവുമാകും* അപ്പൊൾ രണ്ടുപെര
വയലിലുണ്ടാകും ഒരുത്തൻ കൈക്കൊള്ളപ്പെട്ടും മറ്റവനു
൪൧ കൈവിടപ്പെട്ടും* രണ്ടുസ്ത്രീകൾ തിരികല്ലിൽ
പൊടിക്കുന്നവരാകും ഒരുത്തി കൈക്കൊള്ളപ്പെട്ടും ഒരു
൪൨ ത്തിയും കൈവിടപ്പെട്ടു* ആകയാൽ നിങ്ങളുടെ ക
ർത്താവ എത്ര നാഴികയിൽ വരുന്നു എന്ന നിങ്ങള
൪൩ റിയായ്കകൊണ്ട ഉണർന്നിരിപ്പിൻ* എന്നാൽ ഇ
തിനെ അറിവിൻ കള്ളനെത്ര യാമത്തിങ്കൽ വരു
മെന്ന ഭവനത്തിന്റെ യജമാനനറിഞ്ഞിരുന്നു എന്നുവ
രികിൽ അവനുണർന്ന തന്റെ ഭവനം മുറിക്കപ്പെട്ടുവാ
൪൪ ൻ സമ്മതിക്കാതെയുമിരുന്നു* ആയതുകൊണ്ട നിങ്ങ
ളും ഒരുക്കമുള്ളവരായിരിപ്പിൻ അതെന്തുകൊണ്ടെ
ന്നാൽ നിങ്ങൾ നിരൂപിക്കാത്തതായൊരു നാഴികയി
൪൫ ൽ മനുഷ്യന്റെ പുത്രൻ വരുന്നു* ഇപ്പൊഴും യജമാ
നൻ തന്റെ ഭവന ജനങ്ങൾ മെൽ അവർക്കൊരു കാല
ത്തിങ്കൽ ആഹാരത്തെ കൊടുപ്പാൻ കല്പിച്ചാക്കി

ഉള്ള വിശ്വാസവും ബുദ്ധിയുമുള്ള ദാസനായാകുന്നു* ആ ദാസ
ന്റെ യജമാനൻ വന്ന അവനെ അപ്രകാരം ചെയ്യുന്നതാ
കണ്ടെത്തുമെങ്കിൽ ആ ദാസൻ ഭാഗ്യവാനാകുന്നു*
അവൻ തന്റെ സകല സമ്പത്തുകളിന്മേലവനെ കാ വ
ല്പിച്ചാക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയു
ന്നു* എന്നാൽ ആ ദുഷ്ടദാസൻ തന്റെ ഹൃദയത്തിങ്കൽ ത്വ
എന്റെ യജമാനൻ വരുവാൻ താമസിക്കുന്നു എന്ന പ
റകയും* തന്റെ സമദാസന്മാരെ അടിപ്പാനും മത്ത ന്മാ
രോടു കൂടി ഭക്ഷിപ്പാനും പാനം ചെയ്പാനും ആര
ംഭിക്കയും ചെയ്താൽ* ആ ദാസന്റെ യജമാനൻ അ
അവൻ നോക്കാത്തതായുള്ളൊരു ദിവസത്തിലും അ
റിയാത്തതായുള്ളൊരു നാഴികയിലും വരും* അവനെ ഖ
ണ്ഡിച്ച കള്ളം കപടക്കാരോടു കൂടെ
അവന്റെ ഓഹരിയാക്കുകയും ചെയ്യും അവിടെ കര
ച്ചിലും പല്ലുകടിയുമുണ്ടാകും*

൨൫ അദ്ധ്യായം.

അപ്പോൾ സ്വർഗ്ഗരാജ്യം തങ്ങളുടെ ദീവട്ടികളെ
എടുത്തിട്ട മണവാളനെ എതിരേല്ക്കുന്നതിന്ന പുറ
പ്പെട്ടിട്ടുള്ള പത്തു കന്യകൾക്ക സദൃശമാകപ്പെട്ടും*
അവരിലഞ്ചുപേർ ബുദ്ധിയുള്ളവരും അഞ്ചുപേർ ബു
ദ്ധിയില്ലാത്തവരുമായിരുന്നു* ബുദ്ധിയില്ലാത്തവർ തങ്ങ
ളുടെ ദീവട്ടികളെ എടുത്തു തങ്ങളോടുകൂടെ എ

൪ ണ്ണയെ എടുത്തിട്ടില്ല* എന്നാൽ ബുദ്ധിയുള്ളവർ ത
ങ്ങളുടെ വിളക്കുകളോടുകൂടെ തങ്ങളുടെ പാത്രങ്ങ
൫ ളിൽ എണ്ണയെ എടുത്തു* പിന്നെ മണവാളൻ
താമസിച്ചിരിക്കുമ്പോൾ അവരെല്ലാവരും നിദ്രമയക്ക
൬ ണ്ടായി ഉറങ്ങുകയും ചെയ്തു* എന്നാൽ അർദ്ധരാത്രി
യിൽ കണ്ടാലും മണവാളൻ വരുന്നു അവനെ എതിരേൽ
ക്കുന്നതിന്ന പുറപ്പെടുവിനെന്ന ഒരു വിളി ഉണ്ടായി*
൭ അപ്പോൾ ആ കന്യകമാരെല്ലാവരുമെഴുനീറ്റ തങ്ങളു
൮ ടെ വിളക്കുകളെയും തെളിയിച്ചു* അപ്പോൾ ബു
ദ്ധിയില്ലാത്തവർ ബുദ്ധിയുള്ളവരോട ഞങ്ങളുടെ വി
ളക്കുകൾ കെട്ടുപോകുന്നതുകൊണ്ട നിങ്ങളുടെ എ
൯ ണ്ണയിൽനിന്ന ഞങ്ങൾക്ക തരുവിനെന്ന പറഞ്ഞു* എ
ന്നാൽ ബുദ്ധിയുള്ളവർ ഞങ്ങൾക്കും നിങ്ങൾക്കും പോ
രാഎന്ന വരാതെകണ്ട (അങ്ങിനെ അല്ല) നിങ്ങൾ വിൽ
ക്കുന്നവരുടെ അടുക്കൽ ചെല്ലുകയും പോയി നിങ്ങൾക്ക
തന്നെ കൊള്ളുകയും ചെയ്യിനെന്നുത്തരമായിട്ട പ
൧൦ റഞ്ഞു* അവർ കൊള്ളുവാൻ പോയപ്പോൾ മണവാ
ളൻ വന്നു ഒരുങ്ങിയിരുന്നവരുമവനോടുകൂടി കല്യാണ
൧൧ ത്തിന്നകത്തു പ്രവേശിച്ചു വാതിലുമടക്കപ്പെട്ടു* അതി
ന്റെശേഷം മറ്റെ കന്യകമാരും വന്നു കർത്താവെ കർത്താ
൧൨ വെ ഞങ്ങൾക്ക തുറക്കേണമെന്ന പറഞ്ഞു* എന്നാൽ
അവൻ ഞാൻ നിങ്ങളെ അറിയുന്നില്ലെന്ന ഞാൻ സ

ഷ്യമായിട്ട നിങ്ങളൊട്ട പറയുന്നു എന്നെത്തന്നമായിട്ടു ഉ
റങ്ങു* ആകയാൽ മനുഷ്യന്റെ പുത്രൻ വരുന്ന ദിവസ ൧൩
ത്തെ എങ്കിലും നാഴികയെ എങ്കിലും നിങ്ങളറിയാ
ക്കകൊണ്ടു ഉണർന്നിരിപ്പിൻ*
എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം പുറദെശത്തിക്ക ൧൪
ലെക്ക യാത്രപുറപ്പെട്ടുന്ന ഒരുമനുഷ്യൻ തന്റെ ദാസ
ന്മാരെ വിളിക്കയും തന്റെ സമ്പത്തുകളെ അവ
രെ എല്പിക്കയും ചെയ്തതു പൊലെ ആകുന്നു* ഒ ൧൫
രൊരുത്തന്റെ പ്രാപ്തിക്കതക്കവണ്ണം അവൻ ഒരുത്തന്ന
അഞ്ചുതാലന്തും ഒരുത്തന്ന രണ്ടും മറ്റൊരുത്തന്ന ഒന്നും
കൊടുത്തു ഉടനെ പുറദെശത്തിക്കലെക്ക പുറപ്പെട്ടു പൊ
വാകയും ചെയ്തു* അപ്പൊൾ അഞ്ചുതാലന്ത വാങ്ങീട്ടു ൧൬
ള്ളവൻ പൊയി അവകളെക്കൊണ്ടു വ്യാപാരം ചെ
യ്തു വെറെ അഞ്ചുതാലന്ത കൂടെ സമ്പാദിക്കയും ചെ
യ്തു* അപ്രകാരം തന്നെ രണ്ടു വാങ്ങീട്ടുള്ളവനും വെ ൧൭
റെ രണ്ടുംകൂടെ ലാഭമുണ്ടാക്കി* എന്നാൽ ഒന്നുവാങ്ങീ ൧൮
ട്ടുള്ളവൻ പൊയി ഭൂമിയിങ്കൽ കുഴിച്ചു തന്റെ യ
ജമാനന്റെ ദ്രവ്യത്തെ മറച്ചുവെക്കയും ചെയ്തു* വ ൧൯
ളരെകാലം കഴിഞ്ഞതിന്റെശെഷം ആ ദാസന്മാരുടെ
യജമാനൻ വന്നു അവരൊട കണക്കനൊക്കി*
അപ്പൊൾ അഞ്ചുതാലന്ത വാങ്ങീട്ടുള്ളവനടുക്കൽ വന്നു
വെറെ അഞ്ചുതാലന്ത കൊണ്ടുവന്നു യജമാനനെ നീ

അഞ്ചുതാലന്ത എന്നെ എല്പിച്ചുവല്ലൊ കണ്ടാലും ഞാ
ൻ അവകളൊടുകൂടെ വെറെ അഞ്ചു താലന്ത ലാഭ
൨൧ ങ്ങളാക്കി എന്ന പറഞ്ഞു* അവന്റെ യജമാനൻ അവനൊ
ടു പറഞ്ഞു നന്നായി ഉത്തമനായും വിശ്വാസമുള്ളവനാ
യുമിരിക്കുന്ന ദാസാ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാ
സമുള്ളവനായിരുന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ
നിന്നെ അധികാരിയാക്കും നിന്റെ യജമാനന്റെ
൨൨ സന്തൊഷത്തിങ്കലെക്ക പ്രവെശിക്ക* പിന്നെ രണ്ടു
താലന്ത വാങ്ങീട്ടുള്ളവനുമട്ടുക്കൽ വന്ന യജമാനനെ നി
രണ്ടുതാലന്ത എന്നെ എല്പിച്ചുവല്ലൊ കണ്ടാലും ഞാ
നവകളൊടുകൂടെ വെറെ രണ്ടു താലന്ത ലാഭങ്ങളാ
൨൩ ക്കി എന്ന പറഞ്ഞു* അവന്റെ യജമാനനവനൊടു പ
റഞ്ഞു നന്നായി ഉത്തമനായും വിശ്വാസമുള്ളവനായുമി
രിക്കുന്ന ദാസാ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാസമു
ള്ളവനായിരുന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ നി
ന്നെ അധികാരിയാക്കും നിന്റെ യജമാനന്റെ സ
൨൪ ന്തൊഷത്തിങ്കലെക്ക പ്രവെശിക്ക* അപ്പൊൾ ഒരു താ
ലന്ത വാങ്ങിയവനുമട്ടുക്കൽ വന്ന യജമാനനെ നീ വി
താക്കാത്ത സ്ഥലത്തിൽ കൊയ്യുന്നവനായും ചിന്നിക്കാ
ത്ത സ്ഥലത്തിൽ കൂട്ടുന്നവനായുമിരിക്കുന്ന കഠിനമു
ള്ളൊരു മനുഷ്യനാകുന്നു എന്ന ഞാൻ നിന്നെ അറി
൨൫ ഞ്ഞു* ഞാൻ ഭയപ്പെട്ടുപൊയി നിന്റെ താലന്ത ഭൂമി

ജാതികളും കൂടപ്പെട്ടുവരും അവറെ അവൻ ഒ
രു ഇടയൻ ആട്ടുകളെ കോലാട്ടുകളിൽനിന്ന വെർതി
രിക്കുന്നപ്പൊലെ അവരെ വെവ്വെറായി വെർതിരി
൩൩ ക്കും* ആട്ടുകളെ തന്റെ വലതുഭാഗത്തിക്കലും കോലാ
൩൪ ട്ടുകളെ ഇടതുഭാഗത്തിക്കലും നിറുത്തുകയും ചെയ്യും*
അപ്പൊൾ രാജാവ തന്റെ വലതുഭാഗത്തിക്കലുള്ളവ
രൊട്ട പറയും എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെ
ട്ടവരെ വരുവിൻ ലൊകത്തിന്റെ ആദിമുതൽ നി
ങ്ങൾക്ക സമ്പാദിക്കപ്പെട്ട രാജ്യത്തെ അവകാശമായനു
൩൫ ഭവിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ ഞാൻ
വിശന്നിരുന്നു നിങ്ങളെനിക്ക ഭക്ഷിപ്പാൻ തന്നു ഞാ
ൻ ദാഹിച്ചിരുന്നു നിങ്ങളെന്നെ പാനം ചെയ്യിപ്പി
ച്ചു ഞാൻ പരദെശിയായിരുന്നു നിങ്ങളെന്നെ ചെ
൩൬ ൎത്തുകൊണ്ടു* ഞാൻ നഗ്നനായിരുന്നു നിങ്ങളെന്നെ വ
സ്ത്രം ധരിപ്പിച്ചു ഞാൻ രൊഗിയായിരുന്നു നിങ്ങളെ
ന്നെ ദൎശിച്ചു ഞാൻ കാവലിലായിരുന്നു നിങ്ങളെ
൩൭ ന്റെ അട്ടത്തിൽ വന്നു* അപ്പൊൾ നീതിമാന്മാരവനൊട
പ്രത്യുത്തരമായിട്ട പറയും കൎത്താവെ ഞങ്ങൾ എപ്പൊൾ
നിന്നെ വിശക്കുന്നവനായി കണ്ട നിന്നെ തീറ്റി അ
ല്ലെങ്കിൽ നിന്നെ ദാഹിക്കുന്നവനായി (കണ്ടു) നിന്നെ പാ
൩൮ നം ചെയ്യിപ്പിച്ചു* ഞങ്ങൾ നിന്നെ പരദെശിയായി
എപ്പൊൾ കണ്ടു നിന്നെ ചെൎത്തുകൊണ്ടു അല്ലെങ്കിൽ

നിന്നെ നഗ്നനായി (കണ്ടു) നിന്നെ വസ്ത്രം ധരിപ്പിച്ചു* എന്ന
ഞങ്ങൾ എപ്പൊൾ നിന്നെ രൊഗിയായെങ്കിലും കാവ
ലിലിരിക്കുന്നവനായെങ്കിലും കണ്ടു നിന്റെ അടുക്കൽ
വന്നു* അപ്പൊൾ രാജാവ അവരൊടു ഉത്തരമായിട്ട പറയു
ം നിങ്ങൾ എററവും ചെറിയവരായിന്നം എന്റെ
സഹൊദരന്മാരിലൊരുത്തനുയാതൊന്നിനെ ചെയ്തു
വൊ നിങ്ങളതിനെ എനിക്ക ചെയ്തു എന്ന ഞാൻ
സത്യമായിട്ട നിങ്ങളൊടു പറയുന്നു* അപ്പൊളവൻ ഇട
ത്തുഭാഗത്തിങ്കലുള്ളവരൊടും പറയും ശപിക്കപ്പെ
ട്ടവരെ എന്നെ വിട്ട പിശാചിന്നും അവന്റെ ദൂത
ന്മാക്കും സമ്പാദിക്കപ്പെട്ടിട്ടുള്ള നിത്യാഗ്നിയിലെക്ക
പൊകുവിൻ* എന്തുകൊണ്ടെന്നാൽ ഞാൻ വിശന്നി
രുന്നു നിങ്ങളെനിക്ക ഭക്ഷിപ്പാൻ തന്നിട്ടില്ല ഞാ
ൻ ദാഹിച്ചിരുന്നു നിങ്ങളെന്നെ പാനം ചെയ്യിപ്പി
ച്ചിട്ടില്ല* ഞാൻ പരദെശിയായിരുന്നു നിങ്ങളെന്നെ അക
ത്ത ചെർത്തിട്ടില്ല ഞാൻ നഗ്നനായിരുന്നു നിങ്ങളെ
ന്ന വസ്ത്രം ധരിപ്പിച്ചിട്ടില്ല ഞാൻ രൊഗിയായും കാ
വലിലിരിക്കുന്നവനായുമിരുന്നു നിങ്ങളെന്നെ ദർശി
ച്ചിട്ടില്ല* അപ്പൊളവരുമവനൊടു പ്രത്യുത്തരമായിട്ട ഇവ
പറയും കർത്താവെ ഞങ്ങളെപ്പൊൾ നിന്നെ വിശക്കു
ന്നവനായെങ്കിലും രൊഗിയായെങ്കിലും കാവലിലി
രിക്കുന്നവനായെങ്കിലും കണ്ടു നിനക്ക ശുശ്രൂഷ ചെയ്യാ

൪൫ കൊടുമിയന്നവെല* അപ്പൊഴവനവരൊട്ടുത്തരമായി
ട്ട പറയും നിങ്ങളെറ്റവും ചെറിയവരായ ഇവരി
ലൊരുത്തന്ന യാതൊന്നിനെ ചെയ്യാതെ ഇരുന്നത്
വാ ആയതിനെ എനിക്ക ചെയ്യാതെ ഇരുന്നു എന്ന
൪൬ ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു* അപ്രകാ
രം അവർ നിത്യ ശിക്ഷയിങ്കലെക്കും നീതിമാന്മാർ
നിത്യജീവങ്കലെക്കും പൊകെണ്ടിവരും*

## ൨൬ അദ്ധ്യായം.

൧ പിന്നത്തെതിൽ സംഭവിച്ചതെന്നാൽ യെശു
ഈ വചനങ്ങളെ ഒക്കെയും അവസാനിപ്പിച്ചതിന്റെ
൨ ശെഷം അവൻ തന്റെ ശിഷ്യന്മാരൊട്ട* രണ്ടു ദിവ
സങ്ങളുടെ ശെഷം പെസഹാ യാകുന്നു എന്ന നിങ്ങ
ളറിയുന്നു എന്നും മനുഷ്യന്റെ പുത്രൻ കുരിശിങ്ക
ൽ തറച്ച കൊല്ലപ്പെടുന്നതിന്ന ഏല്പിക്കപ്പെടുന്നു എ
൩ ന്നും പറഞ്ഞു* അപ്പൊൾ പ്രധാനാചാൎയ്യന്മാരും വെദശാ
സ്ത്രിമാരും ജനത്തിന്റെ മൂപ്പന്മാരും കയ്യാപ്പാ എന്ന പെ
൪ രുള്ള പ്രധാനാചാൎയ്യന്റെ അരമനയിൽ വന്നുകൂടി*
യെശുവിനെ വഞ്ചനമായി പിടിച്ച കൊല്ലെണ്ടുന്ന
൫ തിനായിട്ട കൂടി വിചാരിക്കയും ചെയ്തു* എന്നാൽ
ജനങ്ങളിൽ ഒരു കലാപമുണ്ടാകാതെ ഇരിപ്പാൻ പെരുന്നാ
ളിൽ വെണ്ട എന്ന അവർ പറഞ്ഞു*
൬ പിന്നത്തെതിൽ യെശു ബെതാനിയായിൽ കു

കുഷ്ഠരോഗിയായ ശിമൊനെന്റെ ഭവനത്തിങ്കലിരിക്കു
മ്പൊൾ* ഒരു ചെപ്പിൽ വിലയെറിയ സുഗന്ധതൈലം തന്നി ൭
ങ്ങായിട്ടൊരു സ്ത്രീ അവന്റെ അടുക്കൽ വന്ന അ
വൻ ഭക്ഷണത്തിന്നിരിക്കുമ്പൊൾ അവന്റെ ശിരസ്സിങ്ക
ൽ അതിനെ ഒഴിക്കയും ചെയ്തു* എന്നാൽ അവന്റെ ശി ൮
ഷ്യന്മാർ അതിനെ കണ്ടാറെ കോപപ്പെട്ടു ഈ നഷ്ട
മെന്തിന* എന്തെന്നാൽ ഈ തൈലം എറിയ വിലെ
ക്ക വിൽക്കപ്പെടുവാനും ദരിദ്രർക്ക കൊടുക്കപ്പെടുവാ
നും കഴിയുന്നതായിരുന്നു എന്ന പറഞ്ഞു* എന്നാൽ യെ
ശു ഇതിനെ അറിഞ്ഞിട്ടവരൊട പറഞ്ഞു നിങ്ങൾ
സ്ത്രീയെ അസഹ്യപ്പെടുത്തുന്നതെന്ത അവളൊരു സ
ൽക്കർമ്മത്തെ എങ്കൽ പ്രവൃത്തിച്ചിരിക്കുന്നു* എന്തുകൊ
ണ്ടെന്നാൽ നിങ്ങൾക്ക ദരിദ്രർ നിങ്ങളൊടു കൂടി
എല്ലായ്പൊഴുമുണ്ട എന്നാൽ നിങ്ങൾക്ക ഞാൻ നി
ങ്ങളൊടുകൂടി എല്ലായ്പൊഴുമിരിക്കുന്നില്ല* എന്തുകൊ
ണ്ട അവൾ ഈ തൈലത്തെ എന്റെ ശരീരത്തി
ൽ ഒഴിച്ചത എന്നെ ശവസംസ്കാരം ചെയ്യുന്നതി
ന്നായിക്കൊണ്ട ചെയ്തു* ഈ എവൻഗെലിയൊൻ ഈ സർവ്വ
ലോകത്തിലൊക്കെയും എവിടെ എങ്കിലും പ്രസംഗി
ക്കപ്പെട്ടാലും അവിടെ ഇവൾ ചെയ്തതും അവളെ
ഒർമ്മയ്ക്കായിട്ട പറയപ്പെടുമെന്ന ഞാൻ സത്യമാ
യിട്ട നിങ്ങളൊട്ട പറയുന്നു*

൰൪ അപ്പൊൾ പന്ത്രണ്ടു പെരിൽ യെഹൂദാ ഇസ്കറി
യൊത്ത എന്ന പറയപ്പെട്ട ഒരുത്തൻ പ്രധാനാചാൎയ്യന്മാ
൰൫ രുടെ അടുക്കൽ പൊയിട്ട* നിങ്ങളെനിക്ക എന്തു ത
രുവാൻ മനസ്സായിരിക്കുന്നു എന്നും ഞാനവനെ നിങ്ങൾ
ക്ക കാണിച്ചുതരുമെന്നും പറഞ്ഞു അവരും മുപ്പതു വെ
൰൬ ള്ളിക്കാശ അവനെ കൊണ്ടു നിശ്ചയം വരുത്തി* അ
ന്നുമുതൽ അവനെ കാണിച്ചുകൊടുപ്പാനായിട്ട അവ
ൻ ഒരു നല്ല സമയം നൊക്കിയിരുന്നു*
൰൭ പിന്നെ പുളിക്കാത്ത അപ്പങ്ങളുടെ ഒന്നാം ദിവ
സത്തിങ്കൽ ശിഷ്യന്മാർ യെശുവിന്റെ അടുക്കൽ വ
ന്ന പെസഹായെ ഭക്ഷിപ്പാൻ ഞങ്ങൾ നിനക്കെവി
ടെ സമ്പാദിപ്പാൻ മനസ്സായിരിക്കുന്നു എന്ന അവനൊ
൰൮ ട്ട പറഞ്ഞു* അപ്പൊളവൻ നിങ്ങൾ പട്ടണത്തിങ്കലെക്ക
ഇന്നവന്റെ അടുക്കൽ പൊകുവിനെന്നും എന്റെ
കാലം സമീപമായിരിക്കുന്നു ഞാനെന്റെ ശിഷ്യ
ന്മാരൊട്ടു കൂടി നിന്റെ അടുക്കൽ പെസഹായെ
കഴിക്കുമെന്ന ഗുരു പറയുന്നു എന്ന അവനൊട്ട പറ
൰൯ വിനെന്നും പറഞ്ഞു* യെശു തങ്ങളൊട്ടു കല്പിച്ച പ്ര
കാരം ശിഷ്യന്മാർ ചെയ്തു പെസഹായെ സമ്പാദി
ക്കുകയും ചെയ്തു*
൨൰ പിന്നെ സന്ധ്യയായപ്പൊളവൻ പന്ത്രണ്ടു പെരൊ
൨൰൧ ടു കൂടി ഭക്ഷണത്തിന്നിരുന്നു* അവർ ഭക്ഷിക്കുമ്പൊ

൨൧
ൾ അവൻ നിങ്ങളിലൊരുത്തൻ എന്നെ കാണിച്ചു
കൊടുക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറ
യുന്നു എന്ന പറഞ്ഞു* അപ്പൊൾ അവർ വളരെ ദുഃഖപ്പെ ൨൨
ട്ട തങ്ങളിൽ ഒരൊരുത്തനവനൊട കർത്താവെ
ഞാനൊ എന്ന പറവാൻ തുടങ്ങി* പിന്നെ അവനുത്ത ൨൩
രമായിട്ട പറഞ്ഞു എന്നൊട കൂടി താലത്തിൽ കയ്യെ
ടുക്കുന്നവൻ തന്നെ എന്നെ കാണിച്ചുകൊടുക്കും* മനു ൨൪
ഷ്യന്റെ പുത്രൻ അവനെക്കുറിച്ച എഴുതിയിരിക്കുന്ന
പ്രകാരം പൊകുന്നു എന്നാലും മനുഷ്യന്റെ പുത്രൻ
യാതൊരുത്തനാൽ കാണിച്ചുകൊടുക്കപ്പെട്ടുവൊ ആ
മനുഷ്യന്ന ദുരിതം ആ മനുഷ്യൻ ജനിക്കാതെ ഇരുന്നു
എന്ന വരികിൽ അവന നന്നായിരുന്നു* അപ്പൊൾ ൨൫
അവനെ കാണിച്ചുകൊടുത്തിരുന്ന യെഹൂദാ ഗുരുവെ
ഞാനൊ എന്ന ഉത്തരമായിട്ട പറഞ്ഞു അവനവ
നൊട നീ പറഞ്ഞ പ്രകാരം എന്ന പറഞ്ഞു*

പിന്നെ അവർ ഭക്ഷിക്കുമ്പൊൾ യെശു അപ്പ ൨൬
ത്തെ എടുത്ത വാഴ്ത്തി അതിനെ മുറിച്ച ശിഷ്യന്മാൎക്കും
കൊടുത്ത നിങ്ങൾ വാങ്ങി ഭക്ഷിപ്പിൻ ഇതെന്റെ
ശരീരമാകുന്നു എന്ന പറഞ്ഞു* പിന്നെ അവൻ പാന ൨൭
പാത്രത്തെ എടുത്ത സ്തൊത്രം ചെയ്ത അവൎക്ക കൊടു
ത്ത നിങ്ങളെല്ലാവരുമതിങ്കൽനിന്ന പാനം ചെയ്വി
ൻ* എന്തുകൊണ്ടെന്നാലിത പാപമൊചനത്തിന്നാ ൨൮

ളിട വലക്കംവെണ്ടി ചിന്നപ്പെട്ടിട്ടുള്ള പുതിയ ഉടമ്പ
ടിസ സമ്മതത്തിന്റെ എന്റെ രക്തമാകുന്നു* എന്നാൽ മുന്തി
രിങ്ങാവള്ളിയുടെ ഈ ഫലത്തിൽനിന്ന ഞാനതിനെ
നിങ്ങളൊടുകൂടി എന്റെ പിതാവിന്റെ രാജ്യ
ത്തിങ്കൽ പുതിയതായിട്ട പാനം ചെയ്യുമ്പോഴുള്ള
ആ ദിവസത്തൊളമിതുമുതൽ ഞാൻ പാനം ചെ
യ്കയില്ലെന്ന നിങ്ങളൊട്ട പറയുന്നു എന്ന പറഞ്ഞു*
൩൦ പിന്നെ അവർ ഒരു സങ്കീർത്തനത്തെ പാടിയതി
൩൧ ന്റെ ശെഷം ഒലിവമലക്ക പുറപ്പെട്ടുപൊയി* അ
പ്പോൾ യെശു അവരൊട്ട പറഞ്ഞു ഈ രാത്രിയിൽ
നിങ്ങളെല്ലാവരും എങ്കൽ വിരുദ്ധപ്പെട്ടും എന്തു
കൊണ്ടെന്നാൽ ഞാൻ ഇടയനെ അടിക്കുമെന്നും കൂട്ട
ത്തിലുള്ള ആട്ടുകൾ ചിന്നപ്പെട്ടുപോകുമെന്നും എഴു
൩൨ തിയിരിക്കുന്നു* എന്നാൽ ഞാൻ പിന്നെയുമുയിർത്തെ
ഴുനീറ്റതിന്റെ ശെഷം നിങ്ങൾക്ക മുമ്പെ ഗലിലെ
൩൩ യാക്ക പൊകും* പത്രൊസ അവനൊട്ട പ്രത്യുത്തരമായി
ട്ട എല്ലാവരും നിങ്കൽ വിരുദ്ധപ്പെട്ടാലും ഞാൻ ഒരു
൩൪ നാളും നിങ്കൽ വിരുദ്ധപ്പെടുകയില്ലെന്ന പറഞ്ഞു* യെ
ശു അവനൊട്ട പറഞ്ഞു ഈ രാത്രിയിൽ പൂവൻകൊ
ഴി കൂവുന്നതിന മുമ്പെ നീ മൂന്നു പ്രാവശ്യമെന്നെ ഉ
പെക്ഷിക്കുമെന്ന ഞാൻ സത്യമായിട്ട നിന്നൊട്ട പ
൩൫ റയുന്നു* പത്രൊസ ഞാൻ നിന്നൊട്ട കൂടി മരിക്കെ

ണ്ടിവന്നാലും നിന്നെ ഉപെക്ഷിക്കയില്ലെന്ന അ
വനൊട്ട പറഞ്ഞു അപ്രകാരംതന്നെ ശിഷ്യന്മാരെല്ലാ
വരും പറഞ്ഞു*

അപ്പൊൾ യെശു അവരൊട്ട കൂടി ഗത്സെമനി എന്ന ൩൬
പെരു പറയപ്പെട്ട തൊട്ടമായുള്ള സ്ഥലത്തിൽവന്ന ശി
ഷ്യന്മാരൊട്ട പറഞ്ഞു ഞാനവിടെ പൊയി ജപംചെ
യ്യുവൊളത്തൊളം നിങ്ങളിവിടെ ഇരിപ്പിൻ* പി ൩൭
ന്നെ അവൻ പത്രൊസിനെയും സെബെദിയുടെ ര
ണ്ടു പുത്രന്മാരെയും കൂട്ടിക്കൊണ്ടു ദുഃഖപ്പെട്ടും വളരെ
വ്യാകുലപ്പെട്ടും തുടങ്ങി* അപ്പൊൾ അവനവരൊട്ട പ ൩൮
റഞ്ഞു എന്റെ ആത്മാവ മരണപൎയ്യന്തം മഹാ ദുഃഖമാ
യിരിക്കുന്നു നിങ്ങളിവിടെ പാൎത്ത എന്നൊട്ട കൂടി
ജാഗരണമായിരിക്കയും ചെയ്വിൻ* പിന്നെ അവ ൩൯
ൻ കുറെ അപ്പുറം പൊയിട്ട കവിണ്ണുവീണ ജപംചെ
യ്തു എന്റെ പിതാവെ കഴിയുന്നതാകുന്നു എങ്കിൽ
ഈ പാനപാത്രം എന്നെവിട്ട നീങ്ങിപ്പൊകട്ടെ എ
ങ്കിലുമെനിക്കല്ല നിനക്കിഷ്ടമായിരിക്കുന്ന പ്രകാരമാ
കട്ടെ എന്ന പറഞ്ഞു* പിന്നെ അവൻ ശിഷ്യന്മാരു ൪൦
ടെ അടുക്കൽവന്ന അവരെ ഉറങ്ങുന്നവരായി കണ്ടു പ
ത്രൊസിനൊട്ട പറഞ്ഞു ഇപ്രകാരം നിങ്ങൾക്ക ഒരു മ
ണിനെരമെങ്കിലും എന്നൊട്ട കൂടി ജാഗരണമായി
രിപ്പാൻ കഴിയാഞ്ഞതായിരുന്നുവൊ* നിങ്ങൾ പരീക്ഷ ൪൧

ഷയിലകപ്പെടാതെ ഇരിപ്പാനായിട്ട ജാഗരണമായിരു
ന്ന പ്രാർത്ഥിച്ചുകൊൾവിൻ ആത്മാവ ചെതനമുള്ളതാ
൪൨ തന്നെ എന്നാൽ ജഡം അശക്തമുള്ളതാകുന്നു* പി
ന്നെയുമവൻ രണ്ടാം പ്രാവശ്യം പൊയി ജപം ചെയ്തു
എന്റെ പിതാവെ ഈ പാനപാത്രം ഞാനതിനെ
പാനം ചെയ്യാതെകണ്ടു എന്നെ വിട്ട നീങ്ങുവാൻ കൂ
ടികയില്ല എങ്കിൽ നിന്റെ ഇഷ്ടപ്രകാരം ആകട്ടെ
൪൩ എന്ന പറഞ്ഞു* പിന്നെ അവൻ വന്ന അവരെ പിന്നെ
യും ഉറങ്ങുന്നവരായി കണ്ടു എന്തുകൊണ്ടെന്നാലവരുടെ
൪൪ കണ്ണുകൾ നിദ്രാഭാരമുള്ളായിരുന്നു* അവനവരെ വിട്ട
പിന്നെയും പോയിട്ട മൂന്നാം പ്രാവശ്യം ജപം ചെയ്തു
൪൫ ആ വചനത്തെ തന്നെ പറഞ്ഞു* അപ്പോളവൻ ത
ന്റെ ശിഷ്യന്മാരുടെ അടുക്കൽ വന്ന അവരോട പറഞ്ഞു
ഇനി നിങ്ങളുറങ്ങുവിൻ ആശ്വാസപ്പെട്ടുകൊൾവിൻ ചെ
ല്ലിൻ കണ്ടാലും സമയം സമീപിച്ചു മനുഷ്യന്റെ പു
ത്രനും പാപികളുടെ കൈകളിലേല്പിക്കപ്പെട്ട
൪൬ ന്നു* എഴുനീല്പിൻ നാം പോകേണം കണ്ടാലും എന്നെ
ന്ന കാണിച്ചുകൊടുക്കുന്നവൻ സമീപത്ത വന്നു*
൪൭ അവനിനിയും പറയുമ്പോൾ കണ്ടാലും പന്ത്രണ്ടു ത
വരിലൊരുത്തനായ യെഹൂദാ വന്നു അവനോട കൂടി
പ്രധാനാചാര്യന്മാരിൽനിന്നും ജനത്തിന്റെ മൂപ്പന്മാരി
ൽനിന്നും വലിയ ജനസംഘം വാളുകളോടും വടിക

ള്ളൊട്ടം കൂടവന്നു* എന്നാലവനെ കാണിച്ചുകൊട്ട ഇവ
ൻ അവനവൎക്ക ഒരു ലക്ഷ്യം പറഞ്ഞുകൊട്ടത ഞാൻ ആരെ
ആദരത്തൊടെ ചുംബനം ചെയ്യുമൊ ആയവൻ തന്നെ
ആകുന്നു അവനെ പിടിച്ചുകൊൾവിനെന്ന പറഞ്ഞു* ഉട
നെ തന്നെ അവൻ യെശുവിന്റെ അടുക്കൽ വന്ന വാഴ്ക
ഗുരുവെ എന്ന പറഞ്ഞ അവനെ ചുംബനം ചെയ്
കയും ചെയ്തു* എന്നാറെ യെശു അവനൊട സ്നെഹിതാ
താൻ എന്തിന വന്നു എന്ന പറഞ്ഞു അപ്പൊളവര
ടുക്കൽവന്ന യെശുവിന്റെ മെൽ കൈകളെവെ
ച്ച അവനെ പിടിക്കയും ചെയ്തു* അപ്പൊൾ കണ്ടാലും
ല്യം യെശുവിനൊട്ട കൂടിയുള്ളവരിലൊരുത്തൻ ക
യ്യെനീട്ടി തന്റെ വാളിനെയും ഊരി പ്രധാനാചാ
ൎയ്യന്റെ ദാസനെ വെട്ടി അവന്റെ ചെവിയെ അറി
ച്ചുകളകയും ചെയ്തു* അപ്പൊൾ യെശു അവനൊട ഇപ്ര
ട്ട പറഞ്ഞു വാളിനെ അതിന്റെ ഉറയിൽ തിരിച്ചി
ട്ടുക എന്തുകൊണ്ടെന്നാൽ വാളിനെ എടുക്കുന്നവര
ല്ലൊവരും വാളിനാൽ നശിച്ചുപൊകും* എന്റെ [illegible]
പിതാവ പന്ത്രണ്ട ലെഗിയൊനെക്കാൾ അധികമാ
യ ദൈവ ദൂതന്മാരെ എന്റെ അടുക്കൽ നിൎത്തെണ
മെന്ന ഞാൻ ഇപ്പൊളവനൊടപെക്ഷിപ്പാനെന്നിക്ക ക
ഴികയില്ലെന്ന നീ നിരൂപിക്കുന്നുവൊ* എന്നാലിപ്ര
കാരം സംഭവിക്കെണ്ടുന്നതാകുന്നു എന്നുള്ള വെദ

൫൫ വാക്യങ്ങളെങ്ങനെ നിവൃത്തിക്കും* ആ സമയത്തിങ്ക
ൽ യെശു ജനസംഘങ്ങളൊടു പറഞ്ഞു നിങ്ങൾ ഒരു
കള്ളന്റെ നെരെ എന്ന പൊലെ വാളുകളൊടും
വടികളൊടും എന്നെ പിടിപ്പാൻ പുറപ്പെട്ടുവന്നുവൊ
വാ ഞാൻ ദിനം പ്രതി നിങ്ങളുടെ അടുക്കൽ ദെവാ
ലയത്തിങ്കലുപദെശിക്കുന്നവനായിരുന്നു നിങ്ങളെ
൫൬ ന്ന പിടിച്ചതുമില്ല* എന്നാൽ ദീൎഘദൎശികളുടെ
വാക്യങ്ങൾ നിവൃത്തിയാകെണ്ടുന്നതിന ഇതൊക്കെയും
൫൭ സംഭവിച്ചു* അപ്പൊൾ ശിഷ്യന്മാരെല്ലാവരുമവനെ
വിട്ട ഓടിപ്പൊയി* പിന്നെ യെശുവിനെ പിടിച്ച
വരവനെ പ്രധാനാചാൎയ്യനായ കയ്യാപ്പായുടെ അടുക്കൽ
കൊണ്ടുപൊയി അവിടെ വെദശാസ്ത്രിമാരും മൂപ്പന്മാ
൫൮ രും കൂടിയിരുന്നു* എന്നാറെ പത്രൊസ ദൂരത്തിലവ
ന്റെ പിന്നാലെ പ്രധാനാചാൎയ്യന്റെ അരമനയൊള
ളം ചെന്ന അവനകത്ത പ്രവെശിച്ച അവസാനത്തെ
൫൯ കാണ്മാനായിട്ട ഭൃത്യന്മാരൊടും കൂടി ഇരുന്നു* എന്നാ
ൽ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും വിചാരസംഘ
മാകെയും യെശുവിന്ന വിരൊധമായിട്ട അവനെ െ
൬൦ കാല്ലെണ്ടുന്നതിന കള്ളസ്സാക്ഷിയെ അന്വെഷിച്ചു*
എന്നാൽ അവർ കണ്ടെത്തിയില്ല പലരു കള്ളസ്സാ
ക്ഷികളടുക്കൽ വന്നിട്ടും അവർ കണ്ടെത്തിയതുമില്ല
എന്നാൽ അവസാനത്തിങ്കൽ രണ്ടു കള്ളസ്സാക്ഷികള

ട്ടരണ്ടുവന്നു* ദൈവത്തിന്റെ ദെവാലയത്തെ തകൎത്ത
ത്ത കളവാനുമതിനെ മൂന്നു ദിവസത്തിനകം പണി
വാനുമെനിക്ക കഴിയുമെന്ന ഇവൻ പറഞ്ഞു എന്ന പ
റഞ്ഞു* അപ്പൊൾ പ്രധാനാചാൎയ്യൻ എഴുനീറ്റ അവനൊട ചൊ
ട്ടിനി പ്രത്യുത്തരമായിട്ടൊന്നും പറയുന്നില്ലയൊ ഇവ
ർ നിന്റെ നെരെ സാക്ഷിപ്പെടുത്തുന്നത എന്ത എ
ന്ന പറഞ്ഞു* എന്നാൽ യെശു മൗനമായിരുന്നു അപ്പൊ ചൊ
ൾ പ്രധാനാചാൎയ്യൻ അവനൊട്ടുത്തരമായിട്ട പറഞ്ഞു നീ ദൈ
വത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നുവൊ എന്ന
ഞങ്ങളൊട്ട പറയണമെന്ന ഞാൻ ജീവനുള്ള ദൈ
വത്തിനെക്കൊണ്ട നിന്നെ ആണയിടുന്നു* യെശു അ
വനൊട്ട പറഞ്ഞു നീ പറഞ്ഞുവല്ലൊ എന്നാലുമിതു
മുതൽ മനുഷ്യന്റെ പുത്രനെ വല്ലഭത്വത്തിന്റെ വല
ത്തുഭാഗത്തിങ്കലിരിക്കുന്നതും ആകാശമെഘങ്ങളിന്മെ
ൽ വരികയും ചെയ്യുന്നവനായി നിങ്ങൾ കാണുമെന്ന
ഞാൻ നിങ്ങളൊട്ട പറയുന്നു* അപ്പൊൾ പ്രധാനാചാൎയ്യ
ൻ തന്റെ വസ്ത്രങ്ങളെ കീറി പറഞ്ഞു അവൻ ദൂ
ഷണം പറഞ്ഞു ഇനി സാക്ഷികൾ നമുക്ക എന്തൊ
രാവശ്യമാകുന്നു കണ്ടാലും നിങ്ങളിപ്പൊളവന്റെ ദൂ
ഷണത്തെ കെട്ടുവല്ലൊ* നിങ്ങൾക്കെന്തു തൊന്നുന്നു
ന്നു അവൻ മരണശിക്ഷക്ക യൊഗ്യവാനായിരിക്കുന്നു
എന്ന അവർ പ്രത്യുത്തരമായിട്ട പറഞ്ഞു* അപ്പൊൾ അവ

പ്പൊൾ പത്രൊസ പൂവൻകൊഴി കൂവുന്നതിന മുമ്പെ
നീ മൂന്നു പ്രാവശ്യം എന്നെ നിഷെധിക്കും എന്ന യെ
ശു തന്നൊട പറഞ്ഞിട്ടുള്ള വചനത്തെ ഒൎത്തു. അവൻ
പുറത്തെക്ക പുറപ്പെട്ട മനൊ കഷ്ടിനൊടെ കരകയും
ചെയ്തു*

## ൨൭ അദ്ധ്യായം.

ഉഷഃകാലമായപ്പൊൾ എല്ലാ പ്രധാനാചാൎയ്യ
ന്മാരും ജനത്തിന്റെ മൂപ്പന്മാരും യെശുവിന വിരൊ
ധമായിട്ട അവനെ കൊല്ലെണ്ടുന്നതിന കൂടിവിചാ
രിച്ചു* അവരവനെ ബന്ധിച്ചു കൊണ്ടുപൊയി അവ
നെ നാടുവാഴിയായ പൊന്തിയൊസ പിലാത്തൊസി
നെ എല്പിക്കയും ചെയ്തു*

അപ്പൊൾ അവനെ കാണിച്ചുകൊടുത്തിട്ടുള്ള യെഹൂ
ദാ അവൻ ശിക്ഷെക്ക വിധിക്കപ്പെട്ടവനായി എന്ന
കണ്ടിട്ട അനുതാപപ്പെട്ട മുപ്പത വെള്ളിക്കാശിനെയും
പ്രധാനാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും തിരികെ കൊണ്ടുവ
ന്ന* ഞാൻ കുറ്റമില്ലാത്ത രക്തത്തെ കാണിച്ചുകൊടുത
ത്തുകൊണ്ട ഞാൻ പാപം ചെയ്തു എന്ന പറഞ്ഞു
എന്നാൽ അവർ ഞങ്ങൾക്കെന്തു നീ തന്നെ നൊക്ക
എന്ന പറഞ്ഞു* അപ്പൊൾ അവൻ ആ വെള്ളിക്കാശിെ
ന ദെവാലയത്തിങ്കലിട്ടുംകളഞ്ഞു പുറപ്പെട്ടു പൊയി
തന്നെത്താൻ കെട്ടി ഞാന്നുകളകയും ചെയ്തു* എന്നാറെ പ്ര

പ്രധാനാചാൎയ്യന്മാർ ആ വെള്ളിക്കാശിനെ എടുത്തി
ട്ട ഇതു രക്തത്തിന്റെ വില ആകകൊണ്ടു വഴിപാട്ടു
൭ പെട്ടകത്തിങ്കലിടുവാൻ ന്യായമല്ലെന്ന പറഞ്ഞു* പി
ന്നെ അവർ കൂടി വിചാരിച്ചിട്ട അവകളെക്കൊണ്ടു
പരദെശികളെ സമാധിചെയ്യുന്നതിന കുശവ
൮ ന്റെ നിലത്തെ വാങ്ങി* ഇക്കാരണത്താൽ ആ നി
൯ ലം ഇന്നുവരെയും രക്തനിലം എന്ന പറയപ്പെടുന്നു* അ
പ്പോൾ ഇസ്രായെലിന്റെ പുത്രന്മാരിൽ അവർ വില
മതിച്ചിട്ടുള്ളവനായ വില മതിക്കപ്പെട്ടവന്റെ വില
൰ യാകുന്ന മുപ്പത വെള്ളിക്കാശിനെ എടുത്തു എന്നും*
അവകളെ കുശവന്റെ നിലത്തിന കൎത്താവെന്നൊ
ട്ട കല്പിച്ചപ്രകാരം കൊടുത്തു എന്നും എറമിയ എന്ന
ദീൎഘദൎശിയാൽ പറയപ്പെട്ടിരുന്നത നിവൃത്തി വന്നു*
൰൧ പിന്നെ യെശു നാടുവാഴിയുടെ മുമ്പാകെ നിന്നു നാടു
വാഴി നീ യെഹൂദന്മാരുടെ രാജാവാകുന്നുവൊ എന്ന അ
വനൊട്ട ചൊദിച്ചു യെശു നീ പറയുന്നുവല്ലൊ എന്ന
൰൨ അവനൊട്ട പറഞ്ഞു* അവൻ പ്രധാനാചാൎയ്യന്മാരാലും മൂ
പ്പന്മാരാലും കുറ്റം ചുമത്തപ്പെട്ടവനായിരിക്കുമ്പോൾ അ
൰൩ വൻ ഉത്തരമായിട്ടൊന്നും പറഞ്ഞതുമില്ല* അപ്പോൾ പി
ലാത്തൊസ അവനൊട്ട പറഞ്ഞു അവർ നിന്റെ നെ
രെ എത്രകാൎയ്യങ്ങളെ സാക്ഷിപ്പെടുത്തുന്നു എന്ന നീ
൰൪ കെൾക്കുന്നില്ലയൊ* എന്നാറെ അവൻ ഒരു വചനത്തി

ന്ന എങ്കിലുമവനൊട്ടുത്തരമായിട്ട പറഞ്ഞതുമില്ല എ
ന്നതു കൊണ്ട നാടുവാഴി വളരെ ആശ്ചൎയ്യപ്പെട്ടു* എ ൧൫
ന്നാൽ ആ പെരുനാളിൽ ജനസംഘത്തിന്ന അവരാ
ഗ്രഹിച്ചിട്ടുള്ള ഒരു കാവല്പെട്ടവനെ വിട്ടയപ്പാൻ
നാട്ടുവാഴിക്ക മൎയ്യാദയുണ്ടായിരുന്നു* അപ്പൊളവൎക്ക ൧൬
ബറബ്ബാ എന്ന പെരുള്ള പ്രസിദ്ധനായൊരു കാവല്പെ
ട്ടവനുണ്ടായിരുന്നു* ആകയാലവർ വന്നുകൂടിയിരിക്കു ൧൭
മ്പൊൾ പിലാത്തൊസ അവരൊട പറഞ്ഞു ഞാനെവ
നെ നിങ്ങൾക്ക വിട്ടയക്കണമെന്ന മനസ്സായിരിക്കുന്നു
ബറബ്ബായെയൊ ക്രിസ്തു എന്ന പറയപ്പെടുന്ന യെശു
വിനെയൊ* എന്തുകൊണ്ടെന്നാലവർ അസൂയകൊണ്ട ൧൮
ത്രെ അവനെ എല്പിച്ചു എന്ന അവനറിഞ്ഞിരുന്നു*

പിന്നെ അവൻ ന്യായാസിംഹാസനത്തിങ്കലിരി ൧൯
ക്കുമ്പൊളവന്റെ ഭാൎയ്യ അവന്റെ അടുക്കലാളയച്ചു
നിങ്ങൾ ആ നീതിമാനൊട ഒരു കാൎയ്യംവെണ്ടാ എ
ന്തുകൊണ്ടെന്നാൽ ഞാനിന്ന സ്വപ്നത്തിങ്കലവന്റെ
നിമിത്തമായിട്ട വളരെ കഷ്ടപ്പെട്ടു എന്ന പറയിച്ചു* ൨൦
എന്നാൽ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ബറബ്ബായെ
യാചിക്കെണ്ടുന്നതിന്നും യെശുവിനെ കൊല്ലെണ്ടുന്ന
തിന്നും ജനസംഘത്തെ സമ്മതം വരുത്തി* നാട്ടുവാഴി ൨൧
അവരൊടുത്തരമായിട്ട ഇവരിരുവരിലെവനെ ഞാ
ൻ നിങ്ങൾക്ക വിട്ടയക്കണമെന്ന മനസ്സായിരിക്കുന്നു

൨൨ എന്ന പറഞ്ഞു ബറബ്ബായെ എന്ന അവർ പറഞ്ഞു* പി
ലാത്തൊസ അവരൊട്ട പറഞ്ഞു എന്നാൽ ക്രിസ്തു വെ
ന്ന പറയപ്പെടുന്ന ഇശൊവിനൊട്ട ഞാനെന്ത ചെയ്യെ
ണ്ടു എല്ലാവരും അവൻ കുരിശിങ്കൽ തറെച്ച ക്രൂശ
൨൩ പ്പെട്ടമാറാകട്ടെ എന്ന പറഞ്ഞു* പിന്നെ നാടുവാഴി പ
റഞ്ഞു എന്തിന അവനെന്തൊരു ദൊഷം ചെയ്തു എ
ന്നാലവർ അവൻ കുരിശിങ്കൽ തറെച്ച ക്രൂശപ്പെട്ടമാ
റാകട്ടെ എന്ന അധികമധികമായിട്ട നിലവിളിച്ചു
൨൪ പറഞ്ഞു* പിലാത്തൊസ ഒന്നും ഫലിക്കാതെ കല
ഹം അധികമുണ്ടാകുമെന്ന കണ്ടിട്ട ജലത്തെവാരി ജ
നസംഘത്തിന്റെ മുമ്പാക തന്റെ കൈകളെയും
കഴുകി യൊഗ്യനിതിമാന്റെ രക്തത്തിന ഞാൻ കുറ്റ
മില്ലാത്തവനാകുന്നു നിങ്ങൾ തന്നെ നൊക്കുവിനെന്ന
൨൫ പറഞ്ഞു* അപ്പൊൾ ജനമെല്ലാവരും അവന്റെ രക്തം
ഞങ്ങളുടെ മെലും ഞങ്ങളുടെ മക്കളുടെ മെലുമി
൨൬ രിക്കുന്നതാകട്ടെ എന്ന വ്യൂത്തരമായിട്ട പറഞ്ഞു* പി
ന്നെ അവൻ ബറബ്ബായെ അവൎക്ക വിട്ടയച്ചു അവൻ ഇ
ശൊവിനെ ചമ്മട്ടികൾകൊണ്ട അടിച്ചാറെ അവൻ
കുരിശിങ്കൽ തറെച്ച ക്രൂശപ്പെടുന്നതിന എല്പിക്കുക
യും ചെയ്തു*
൨൭ അപ്പൊൾ നാടുവാഴിയുടെ ആയുധപാണികൾ ഇ
ശൊവിനെ അധികാരശാലയിൽ കൊണ്ടുപൊയി

കൂട്ടമായി മുഴുവനെയും അവന്റെ അടുക്കൽ കൂട്ടി* ൨൮
അവരവന്റെ വസ്ത്രങ്ങളെ നീക്കി ഒരു ചുവന്ന കുപ്പാ
യത്തെ അവനെ ധരിപ്പിച്ചു* പിന്നെ അവർ മുള്ളു ൨൯
കൾകൊണ്ട ഒരു കിരീടത്തെയും മെടഞ്ഞ അവന്റെ
ശിരസ്സിങ്കൽ വെച്ച വലത്തകയ്യിലൊരു കൊലിനെ
യും കൊടുത്ത അവന്റെ മുമ്പാകെയും മുട്ടുകുത്തി യെഹൂ
ദന്മാരുടെ രാജാവെ വാഴുക എന്നും പറഞ്ഞ അവനെ
പരിഹസിച്ചു* പിശെഷിച്ച അവരവന്റെ മെൽ ൩൦
തുപ്പി കൊലിനെ എടുത്ത അവനെ ശിരസ്സിങ്കലടി
ക്കയും ചെയ്തു* അവരവനെ പരിഹസിച്ചതി ൩൧
ന്റെ ശെഷം തങ്ങളവനെ ധരിപ്പിച്ചിട്ടുള്ള കുപ്പാ
യത്തെ ഊരി അവന്റെ വസ്ത്രങ്ങളെ അവനെ ധരി
പ്പിച്ച അവനെ കുരിശിങ്കൽ തറെച്ച കൊല്ലെണ്ടുന്നതി
ന കൊണ്ടുപൊകയും ചെയ്തു* പിന്നെയതിലവ ൩൨
ർ പുറപ്പെട്ടപ്പൊൾ ശീമൊനെന്ന പെരുള്ള കുറെ
നെയക്കാരനായൊരു മനുഷ്യനെ കണ്ടു അവരിവനെ
അവന്റെ കുരിശിനെ ചുമപ്പാൻ ശാസിച്ചു* പിന്നെ ൩൩
അവർ തലയൊടിടമെന്ന അൎത്ഥമുള്ള ഗൊൽഗുത്താ
എന്ന പറയപ്പെട്ടൊരു സ്ഥലത്തിലെക്ക വന്നപ്പൊൾ* ക ൩൪
യ്പ കൂടി കലൎന്നിട്ടുള്ള കാടിയെ അവന്ന പാനംചെ
യ്പാൻ കൊടുത്തു എന്നാലവനതിനെ രുചി നൊക്കി
യാറെ പാനംചെയ്പാൻ മനസ്സില്ലാതെ ഇരുന്നു* അ ൩൫

രവനെ കുരിശിങ്കൽ തറച്ചു തൂക്കിയതിന്റെ ശെ
ഷം അവരവന്റെ വസ്ത്രങ്ങളെ ചീട്ടിട്ടിട്ട ഒഹ
രിയാക്കുകയും ചെയ്തു അവരെന്റെ വസ്ത്രങ്ങളെ
തങ്ങളിൽ ഒഹരിയാക്കി എന്നും എന്റെ ഉടു
പ്പിമെൽ ചീട്ടിട്ടിട്ടു എന്നും ദീർഘദർശിയാൽ പറ
൩൬ യപ്പെട്ടിരുന്നത നിവൃത്തിയാകെണ്ടുന്നതിന്ന തന്നെ* പി
൩൭ ന്നെ അവരിരുന്നിട്ടവിടെ അവനെ കാത്തിരുന്നു* അ
വന്റെ ശിരസ്സിന മെലായി ഇവൻ യെഹൂദന്മാരു
ടെ രാജാവായ യെശു ആകുന്നു എന്ന എഴുതപ്പെട്ടതാ
യി അവന്റെ ശിക്ഷസംഗതിയെ വെക്കുകയും ചെ
൩൮ യ്തു* രണ്ടു കള്ളന്മാർ ഒരുത്തൻ വലത്തു ഭാഗത്തിങ്കലും
ഒരുത്തൻ ഇടത്തു ഭാഗത്തിങ്കലുമവനൊടു കൂടി കുരിശി
൩൯ ങ്കൽ തറെച്ചു തൂക്കപ്പെട്ടിരുന്നു* അതിലെ കടന്ന പൊ
൪൦ യ്ക്കുന്നവരും തങ്ങളുടെ തലകളെ കുലുക്കികൊണ്ടും*
ദെവാലയത്തെ തകർക്കുകയും മൂന്നു ദിവസങ്ങളിലതി
നെ പണിചെയ്യുകയും ചെയ്യുന്നവനെ നിന്നെത്തന്നെ
നീ രക്ഷിക്ക നീ ദൈവത്തിന്റെ പുത്രനാകുന്നു എ
ങ്കിൽ കുരിശിങ്കൽനിന്ന ഇറങ്ങുക എന്ന പറഞ്ഞു ദെ
൪൧ ഷ്യം കൊണ്ട അവനെ ദുഷിച്ചു* അപ്രകാരം തന്നെ പ്രധാനാ
ചാര്യന്മാരും വെദശാസ്ത്രിമാരൊടും മൂപ്പന്മാരൊടും കൂ
൪൨ ടെ അവനെ പരിഹസിച്ച പറഞ്ഞു* അവൻ മറ്റവ
രെ രക്ഷിച്ചു തന്നെത്താൻ രക്ഷിപ്പാൻ കഴികയില്ല

അവൻ ഇസ്രായെലിന്റെ രാജാവാകുന്നു എങ്കിൽ
അവനിപ്പൊൾ കുരിശിങ്കൽനിന്ന ഇറങ്ങട്ടെ ഞങ്ങ
ളവനെ വിശ്വസിക്കയും ചെയ്യും* അവൻ ദൈ-
വത്തിങ്കൽ ആശ്രയിച്ചിരുന്നു അവന്ന അവങ്കലിഷ്ടമു
ണ്ടെങ്കിലിപ്പൊളവനെ ഉദ്ധാരണം ചെയ്യട്ടെ എന്തു
കൊണ്ടെന്നാൽ ഞാൻ ദൈവത്തിന്റെ പുത്രനാകുന്നു
എന്ന അവൻ പറഞ്ഞു* അപ്രകാരംതന്നെ അവനൊട്ടു-
കൂടി കുരിശിങ്കൽ തറെച്ച ക്രൂശിക്കപ്പെട്ടിട്ടുള്ള കള്ള
ന്മാരുമവനെ നിന്ദിച്ചു* അപ്പൊൾ ആറാം മണിനെ-
രം മുതൽ ഒമ്പതാം മണിനെരത്തൊളം സകല ഭൂ
മിയിങ്കലന്ധകാരമുണ്ടായിരുന്നു* എകദെശം ഒമ്പ-
താം മണിനെരത്തിങ്കൽ യെശു ഒരു മഹാ ശബ്ദ
ത്തൊട്ട എലി എലി ലാമാശബക്താനി എന്ന വിളി
ച്ചു പറഞ്ഞു ആയത എന്റെ ദൈവമെ എന്റെ ദൈ
വമെ നീ എന്നെ കൈവിട്ടതെന്തിന എന്നർത്ഥ
മാകുന്നു* അതിനെ അവിടെ നിന്നിട്ടുള്ള വരിൽ-
ചിലർ കെട്ടാറെ ഇവൻ എലിയായെ വിളിക്കു
ന്നു എന്ന പറഞ്ഞു* പിന്നെ ഉടനെ അവരിലൊരു-
ത്തൻ ഓടി ചെന്ന ഒരു കടൽപാശി യെയും എടുത്ത
കാടികൊണ്ടും നിറച്ച അതിനെ ഒരു കൊലിലും കെ
ട്ടി അവനെ കുടിപ്പിച്ചു* എന്നാൽ മററവർ പറഞ്ഞു-
നില്ക്കു എലിയാ അവനെ രക്ഷിപ്പാൻ വരുമൊ എന്ന

൫൰ നാം കാണെട്ടെ* യെശുവ പിന്നെയും ഒന്ന മഹാ ശബ്ദ
൫൧ ത്തൊട്ടു വിളിച്ചാറെ പ്രാണനെ വിട്ടുകളയും ചെയ്തു*
അപ്പൊൾ കണ്ടാലും ദേവാലയത്തിന്റെ തിര മെ
ലിൽനിന്ന താഴത്തൊളം രണ്ടായി കീറിപ്പൊയി
൫൨ ഭൂമി കുലുങ്ങി പാറകളും പിളർന്നു* ശെമക്കല്ലറ
കളും തുറക്കപ്പെട്ടു ഉറങ്ങീയിരുന്നിട്ടുള്ള പരിശുദ്ധ
൫൩ ന്മാരുടെ ശരീരങ്ങൾ പലതും ഉയിർത്തെഴുന്നീറ്റു* യെ
ശുവിന്റെ ഉയിർപ്പിന്റെ ശെഷം ശെമക്കല്ലറക
ളിൽനിന്ന പുറപ്പെട്ട ശുദ്ധമുള്ള പട്ടണത്തിങ്കലെക്ക
൫൪ പ്രവെശിച്ച പലർക്കും ദർശനമാകയും ചെയ്തു* പി
ന്നാറെ ശതാധിപനും അവനൊടുകൂടി യെശു
വിനെ കാത്തിരുന്നവരും ഭൂകമ്പത്തെയും സംഭവിച്ചി
ട്ടുള്ള കാൎയ്യങ്ങളെയും കണ്ടാറെ സത്യമായിട്ടിവൻ ദെ
ദൈവത്തിന്റെ പുത്രനായിരുന്നു എന്ന പറഞ്ഞ ഏററ
൫൫ വും ഭയപ്പെട്ടു* യെശുവിന്ന ശുശ്രൂഷ ചെയ്യുന്നവരായി
ഗലിലെയായിൽനിന്ന അവന്റെ പിന്നാലെ വന്നി
ട്ടുള്ള പലസ്ത്രീകളും അവിടെ ദൂരത്തിൽ നൊക്കി
൫൬ ക്കൊണ്ടിരുന്നു* അവരിൽ മഗ്ദലെന മറിയ എന്നവ
ളും യാക്കൊബിന്റെയും യൊസെയുടെയും മാതാവാ
യ മറിയ എന്നവളും സെബെദിയുടെ പുത്രന്മാരുടെ
മാതാവുമുണ്ടായിരുന്നു*
൫൭ പിന്നെ സന്ധ്യയായപ്പൊൾ യൊസെഫ എന്ന

പണമുള്ളവനായും യെശുവിന്ന ശിഷ്യനാകുമുള്ള അ
റിമത്തിയായികൽനിന്ന ഔശേപ്പുവാനായൊരു മനു
ഷ്യൻ വന്നു* ആയവൻ പിലാത്തൊസിന്റെ അട്ടക്ക
ൽ ചെന്ന യെശുവിന്റെ ശരീരത്തെ യാചിച്ചു അ
പ്പോൾ പിലാത്തൊസ അവന്ന ശരീരത്തെ കൊടുപ്പാ
ൻ കല്പിച്ചു* പിന്നെ യൌസെഫ ശരീരത്തെ എടുത്ത ശേന്ന
ത്തിട്ടതിനെ വെളുത്തതായിട്ടുള്ള നേരിയ ശില
യിൽ പൊതച്ചു* താൻ ഒരു പാറയിൽ വെട്ടിച്ചിന്ന
ണ്ടുള്ള തന്റെ പുതിയ പ്രേതകല്ലറയിലുമതിനെ വെ
ച്ചു പ്രേതക്കല്ലറയുടെ വാതുക്കൽ വലുതായിട്ടുള്ള
കല്ലിനെയും ഉരുട്ടിവെച്ചിട്ട പൊകകയും ചെ
യ്തു* അപ്പോളവിടെ മഗ്ദലെന മറിയയും മറ്റെ ന്നെ
മറിയയും പ്രേതകല്ലറയുടെ നെരെ ഇരിക്കുന്നവരാ
യിരുന്നു*

പിന്നെ യത്നത്തിന്റെ ദിവസത്തിന്റെ ശേഷം ന
വരുന്നതായ പിറ്റെ ദിവസത്തിങ്കൽ പ്രധാനാചാര്യ
ന്മാരും പറിശെന്മാരും പിലാത്തൊസിന്റെ അട്ടക്ക
ൽ വന്നു കൂടി* അവനൊട്ട പറഞ്ഞു യജമാനനെ ആ ഉ ന്നു
പായക്കാരൻനിന്നി ജീവനൊടിരിക്കുമ്പോൾ മൂന്ന ദി
വസത്തിന്നകം ഞാനുയിർത്തെഴുനീൽക്കുമെന്ന പറഞ്ഞ
പ്രകാരം ഞങ്ങൾ ഓർത്തിരിക്കുന്നു* ആകയാലവന്റെ ശിഷ്യ
ന്മാർ രാത്രിയിൽ വന്ന അവനെ മൊഷ്ടിച്ചുകൊ

ക്കും അവൻ മരിച്ചവരിൽ നിന്നുയിൎത്തെഴുനീറ്റു എ
ന്നു ജനങ്ങളൊട്ടു പറകയും അപ്രകാരം പിന്നത്തെ
ഉപായം എററവും വഷളാല്പ്പിക്കയും ചെയ്യാതെ
കൊണ്ടു മൂന്നാം ദിവസത്തൊളം പ്രെതകല്ലറയെ ഭദ്ര
൬൫ പ്പെട്ടുത്തുവാൻ കല്പിക്കെണം* പിലാത്തൊസ അവരെ
ാട്ടു പറഞ്ഞു നിങ്ങൾക്കൊരു കാവലുണ്ട പൊയി നി
൬൬ ങ്ങൾ അറിയുന്നെടത്തൊളം ഭദ്രപ്പെട്ടുത്തുവിൻ* അവ
രും പൊയി കല്ലിന്മെൽ മുദ്രയിട്ട കാവലാക്കി പ്രെതക
ല്ലറയെ ഭദ്രപ്പെട്ടുത്തുകയും ചെയ്തു*

## ൨൮ അദ്ധ്യായം.

൧ പിന്നെ ശാബത ദിവസത്തിന്റെ അന്തിയിൽ
ആഴ്ചകളിൽ ഒന്നാം ആഴ്ചയുടെ ഉഷസ്സിന മഗ്ദ
ലെനെ മറിയവും മറെറ മറിയവും പ്രെതക്കല്ലറയെ
൨ നൊക്കുവാനായിട്ട വന്നു* കണ്ടാലും ഒരു മഹാ ഭൂകമ്പ
മുണ്ടായി എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ ദൂത
ൻ സ്വൎഗ്ഗത്തിങ്കൽ നിന്ന ഇറങ്ങി അടുക്കൽ വന്ന കല്ലി
നെ വാതുക്കൽ നിന്ന ഉരുട്ടി കളഞ്ഞു അതിന്മെലി
൩ രിക്കയും ചെയ്തു* അവന്റെ രൂപം മിന്നലുപൊലെ
യും അവന്റെ ഉടുപ്പു തൂലാക്കട്ടിപൊലെ വെണ്മ
൪ യുള്ളതായുമിരുന്നു* കാവൽ കാത്തിരുന്നവര അവങ്കലു
ള്ള ഭയംകൊണ്ട വിറച്ച മരിച്ചവരെ പൊലെ ആക
൫ യും ചെയ്തു* ദൂതൻ സ്ത്രീകളൊട്ടുത്തരമായിട്ട പറ

ങ്ങു നിങ്ങൾ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ കുരി
ശിങ്കൽ തറെച്ച ക്രൂശിക്കപ്പെട്ടിട്ടുള്ള യെശുവിനെ നി
ങ്ങൾ അന്വെഷിക്കുന്നു എന്ന ഞാൻ അറിയുന്നു* അവനിവി ൬
ടെയില്ല എന്തുകൊണ്ടെന്നാൽ താൻ പറഞ്ഞപ്രകാര
ന്ന അവനുയിർത്തെഴുനീറ്റു നിങ്ങൾ വന്ന കർത്താവ വെ
ക്കപ്പെട്ട സ്ഥലത്തെ കാണ്മിൻ* വെഗത്തിൽ പൊയി ൭
അവൻ മരിച്ചവരിൽനിന്നുയിർത്തെഴുനീറ്റു എന്നും കു
ണ്ടാലും അവൻ നിങ്ങൾക്ക മുമ്പെ ഗലിലെയാക്ക പൊ
കുന്നു എന്നും അവിടെ നിങ്ങളവനെ കാണുമെ
ന്നും അവന്റെ ശിഷ്യന്മാരൊട്ട പറകയും ചെയ്യി
ൻ കണ്ടാലും ഞാൻ നിങ്ങളൊട്ട പറഞ്ഞു* പിന്നെ ൮
അവർ ഭയത്തൊട്ടും മഹാ സന്തൊഷത്തൊട്ടും കൂടി
വെഗത്തിൽ ശവക്കല്ലറയെ വിട്ട പുറപ്പെട്ട അവ
ന്റെ ശിഷ്യന്മാരൊടറിയിപ്പാൻ ഒടിപ്പൊകയും
ചെയ്തു*

അവരവന്റെ ശിഷ്യന്മാരൊടറിയിപ്പാൻ പൊ ൯
കുമ്പൊൾ കണ്ടാലും യെശു അവരെ എതിരെറ്റ വാ
ഴ്വിനെന്ന പറഞ്ഞു അപ്പൊൾ അവരടുക്കൽ വന്ന അവ
ന്റെ പാദങ്ങളിൽ പിടിച്ച തൊഴുതവന്ദിക്കയും ചെ
യ്തു* അപ്പൊൾ യെശു അവരൊട്ട പറഞ്ഞു നിങ്ങൾ ൰
ഭയപ്പെടരുത പൊയി എന്റെ സഹൊദരന്മാരൊട്ട
അവർ ഗലിലെയാക്ക പൊകുവാൻ ആവശ്യമെന്ന

ഷിച്ചുകൊൾവിൻ അവിടെ അവനെതന്നെ കാണുക
യും ചെയ്യും*

൰൧ പിന്നത്തെതിലവർ പൊകുമ്പൊൾ കണ്ടാലും കാ
വല്ക്കാരിൽ ചിലർ പട്ടണത്തിങ്കൽ വന്നസംഭവിച്ചി
ട്ടുള്ള കാര്യങ്ങളെ ഒക്കെയും പ്രധാനാചാര്യന്മാരൊടറി
൰൨ യിച്ചു* പിന്നെ ഇവർ മൂപ്പന്മാരൊട്ടകൂടി വന്നുകൂടി
വിചാരണചെയ്തിട്ട കാവല്ക്കാറക്ക വളരെ ദ്രവ്യം
൰൩ കൊടുത്തു* നിങ്ങൾ ഞങ്ങളുറങ്ങിയിരിക്കുമ്പൊളവ
ന്റെ ശിഷ്യന്മാർ രാത്രിയിൽ വന്ന അവനെ മോഷ്ടി
൰൪ ച്ചുകളഞ്ഞു എന്ന പറവിനെന്നും* ഇത നാടുവാഴിക്ക
കെൾക്കപ്പെട്ടാൽ ഞങ്ങളവനെ ബൊധിപ്പിക്കുമെ
ന്നും നിങ്ങളെ വിചാരപ്പെടാത്തവരാക്കുമെന്ന
൰൫ രൊട്ട പറഞ്ഞു* അവർ ദ്രവ്യത്തെ വാ...
ങ്ങൾ ബൊധിപ്പിക്കപ്പെട്ട...
ന...

[illegible] പറഞ്ഞു സ്വൎഗ്ഗത്തിലും ഭൂമിയിലും സൎവ്വാധി
കാരവും എനിക്ക നൽകപ്പെട്ടിരിക്കുന്നു* ആകയാൽ നി
ങ്ങൾ പൊയി സകല ജാതികളെയും ശിഷ്യരാ
ക്കി അവരെ പിതാവിന്റെയും പുത്രന്റെയും പരി
ശുദ്ധാത്മാവിന്റെയും നാമത്തിങ്കൽ ബപ്തിസ്മപ്പെടുത്തു
൨൦* ഞാൻ നിങ്ങളൊടു കല്പിച്ചിട്ടുള്ള കാൎയ്യങ്ങളെ ഒ
ക്കെയും പ്രമാണിച്ചു നടപ്പാൻ അവൎക്കു ഉപദെശിക്ക
യും ചെയ്തു കൊണ്ടിരിപ്പിൻ വിശെഷിച്ചു കണ്ടാലും
ഞാൻ ലൊകാവസാനത്തൊളവും സകലദിവസങ്ങ
ളിലും നിങ്ങളൊടു കൂടി ഇരിക്കുന്നു. ആമെൻ.